


# കേരളപാഠാവലി

## മലയാളം

## സ്റ്റാൻഡേർഡ് 4



കേരളാ ഗവൺമെൻറ് പ്രസിദ്ധീകരണം
വിദ്യാഭ്യാസവകുപ്പ്

1981

# പ്രതിജ്ഞ

ഭാരതം എന്റെ നാടാണ്. എന്റെ സഹോദരീസഹോദരന്മാരാണ് എല്ലാ ഭാരതീയരും. ഞാൻ എന്റെ നാടിനെ സ്നേഹിക്കുന്നു. അതിന്റെ സമൃദ്ധവും വിവിധവുമായ പരമ്പരാഗതസമ്പത്തിൽ ഞാൻ അഭിമാനം കൊള്ളുന്നു. ആ സമ്പത്തിന് അർഹനാകുവാൻ ഞാൻ എപ്പോഴും ശ്രമിക്കുന്നതാണ്.

എന്റെ മാതാപിതാക്കന്മാരെയും ഗുരുജനങ്ങളെയും ഞാൻ ആദരിക്കുകയും ബഹുമാനിക്കുകയും ചെയ്യും. എല്ലാവരോടും ഞാൻ വിനയത്തോടുകൂടിയേ പെരുമാറുകയുള്ളൂ. എല്ലാ ജീവികളോടും ഞാൻ ദയാലുവായിരിക്കും.

എന്റെ നാട്ടിനും നാട്ടുകാർക്കും ഞാൻ എന്റെ സേവനം സമർപ്പിക്കുന്നു. നാട്ടുകാരുടെ യോഗക്ഷേമത്തിലും ഐശ്വര്യത്തിലും മാത്രമാണ് എന്റെ സുഖം.

# വിഷയവിവരം




പാഠം 1

# ചിത്തിരമാസം

സത്വരം ലോകമനോഹരമായുള്ള
ചിത്തിരമാസമണഞ്ഞിതു ഭംഗിയിൽ.
ആഞ്ഞു തേന്മാവിന്റെ കൊമ്പു കുലകളാൽ
ചാഞ്ഞു, പഴങ്ങൾ ചുവന്നു ചമഞ്ഞിതു.
മഞ്ജുവായ് ഞാവൽമരങ്ങളിൽ കായ്നിര-
യഞ്ജനകാന്തി കവർന്നു തുടർന്നിതു.
നല്ലോരിലഞ്ഞികൾ പൂത്തു മണംപേറി
മെല്ലെന്നു കാറ്റു ചരിച്ചിതു നീളവേ.
ചട്ടറ്റ ചാരു പവിഴപ്രഭയാർന്നു
മൊട്ടശോകങ്ങളിലെങ്ങും നിരന്നിതു.
നല്ല് തങ്കത്താലിമാലപോൽ തൂങ്ങിതു
ഫുല്ലമാം പൂങ്കുല കൊന്നമരങ്ങളിൽ
മെത്തുംമണമാർന്നു പുന്നയിൽ പൂനിര
മുത്തുതൻ ഗുച്ഛങ്ങൾപോലെ ശോഭിച്ചിതു.

[ശ്രീബുദ്ധചരിതം] [എൻ. കുമാരനാശാൻ

അഭ്യാസം

1. ഏതു മാസത്തെയാണ് ചിത്തിരമാസമെന്നു പറയുന്നത്?
2. ചിത്തിരമാസത്തിൽ ഏതെല്ലാം മരങ്ങൾ പൂക്കുന്നു?
3. ഏതെല്ലാം മരങ്ങളിൽ കായ്കൾ ഉണ്ടാകുന്നു?
4. ഞാവൽക്കായ്കൾക്ക് എന്തിനോടാണ് സാമ്യം പറഞ്ഞിട്ടുള്ളത്?
5. പവിഴത്തിന്റെയും അശോകമൊട്ടിന്റെയും നിറമെന്ത്?
6. കൊന്നമരങ്ങളിൽ വിടർന്നു തൂങ്ങിക്കിടക്കുന്ന പൂങ്കുലകളെ 'നല്ല തങ്കത്താലിമാലപോലെ' എന്നു പറയാൻ കാരണമെന്ത്?
7. പുന്നപ്പൂക്കൾക്ക് മുത്തുകളോടുള്ള സാമ്യം എന്താണ്?

---

പാഠം 2

# മയിൽ

മിക്ക കുട്ടികളും മയിൽപ്പീലി കണ്ടിട്ടുണ്ടാവും. കാവടിക്കാരുടെ കൈയിലെ പീലിക്കെട്ടും ആലവട്ടത്തിലെ പീലിയും നമുക്കു സുപരിചിതമാണ്. കഥകളിക്കാരുടെ കിരീടത്തിലുണ്ട് മയിൽപ്പീലിത്തണ്ട്. ഉണ്ണിക്കൃഷ്ണന്റെ പീലിത്തിരുമുടിയെപ്പറ്റി നിങ്ങൾ കേട്ടിരിക്കുമല്ലോ. ചില കുട്ടികൾ പാഠപുസ്തകത്തിനകത്ത് മയിൽപ്പീലി സൂക്ഷിക്കുക പതിവാണ്.



മയിൽപ്പീലി നിങ്ങളിൽ പലരും കണ്ടിട്ടുണ്ടെങ്കിലും മയിലിനെ അധികംപേർ കണ്ടിരിക്കാനിടയില്ല. കണ്ടിട്ടുണ്ടെങ്കിൽത്തന്നെ കാഴ്ചബംഗ്ലാവിൽ വച്ചായിരിക്കും. ചില സുബ്രഹ്മണ്യക്ഷേത്രങ്ങളിൽ മയിലിനെ വളർത്താറുണ്ട്. സുബ്രഹ്മണ്യന്റെ വാഹനമാണ് മയിൽ എന്ന് ഹിന്ദുക്കൾ സങ്കൽപിച്ചുപോരുന്നു.

മയിൽ ഒരു കാട്ടുപക്ഷിയാണ്. വൃക്ഷങ്ങളും പൊന്തക്കാടുകളും അരുവികളും ഉളളിടത്താണ് സാധാരണയായി മയിലുകളെ കാണാറുളളത്. പക്ഷേ കേരളത്തിലെ കാടുകളിൽ സ്വൈരമായി ജീവിക്കുന്ന മയിലുകളുടെ എണ്ണം ഇന്നു വളരെ കുറവാണ്. മയിൽപ്പീലിക്കും മയിലെണ്ണയ്ക്കും മയിൽമാംസത്തിനും വേണ്ടി ആളുകൾ അവയെ നിർദ്ദയം കൊല്ലുന്നതുകൊണ്ടാണ് ഇങ്ങനെ എണ്ണം കുറഞ്ഞുവരുന്നത്.

എന്നാൽ വടക്കേ ഇന്ത്യയിലെ സ്ഥിതി ഇതല്ല. അവിടെ പലേടത്തും മയിലുകൾ യഥേഷ്ടം വിഹരിക്കുന്നു. ഗ്രാമങ്ങളിലെ വീട്ടുമുറ്റങ്ങളിലും മരക്കൊമ്പുകളിലും മയിലുകളെ

കാണാം. തീവണ്ടിമാർഗ്ഗം നാം സഞ്ചരിക്കുമ്പോൾ ഇരുഭാഗത്തുമുള്ള കുറ്റിക്കാടുകളിൽ മയിലുകളെ കാണുക സാധാരണമാണ്. ദേവപക്ഷിയായ മയിലിനെ ഹിംസിക്കുന്നത് ഒരു പാപമായി അന്നാട്ടിലെ ഹിന്ദുക്കൾ വിശ്വസിക്കുന്നതു കൊണ്ടാവാം, മയിലുകൾ പേടികൂടാതെ അന്തസ്സിലങ്ങനെ വിലസുന്നത്.



ഏതാനും പിടകളും ഒരു പൂവനുമാണ് ഒരു മയിൽ കുടുംബത്തിൽ ഉണ്ടാവുക. വിത്തുകളും കായ്കളുമാണ് മയിലിന്റെ മുഖ്യാഹാരം. ജന്തുക്കളെയും തിന്നാറുണ്ട്. പുഴു, പാറ്റ, ഓന്ത് മുതലായ ജീവികൾ അതിന്റെ പഥ്യാഹാരങ്ങളത്രെ. വളരെ വേഗത്തിൽ ഓടിയാണ് മയിൽ ശത്രുക്കളിൽനിന്നു രക്ഷപ്പെടുന്നത്. പറക്കാനും അതിന് ഒട്ടൊക്കെ കഴിവുണ്ട്.

മയിൽ സാധാരണമായി കൂടുകെട്ടുന്നത് തറയിൽത്തന്നെയാണ്. കുഴിമാന്തി അതിൽ ചപ്പും ചവറും ചുള്ളിക്കൊമ്പും ഇട്ട് കൂടുണ്ടാക്കുന്നു. അതിലാണ് മുട്ടയിടാറ്. കൂടുകെട്ടലും അടയിരിക്കലും കുഞ്ഞുങ്ങളെ സംരക്ഷിക്കലുമൊക്കെ പെൺപക്ഷികളുടെ ജോലിയാണ്.

പൂവൻമയിലിന്റെ പിൻഭാഗത്ത് പീലികൾ നിറയെ വളരുന്നു. ഈ പീലികൾ വിശറിപോലെ നിവർത്തിപ്പിടിച്ചാണ് മയിൽ നൃത്തം ചെയ്യുന്നത്. എന്തൊരു രസമാണ് ആൺമയിൽ ആടുന്നതു കാണാൻ! ആടുമ്പോൾ വൃത്താകൃതിയിൽ വിടർന്നു വിലസുന്ന പീലികളുടെ നിറവും ചന്തവും തിളക്കവും എങ്ങനെ വർണ്ണിക്കാനാണ്! കാർമേഘങ്ങൾ ഉരുണ്ടുകൂടി ആകാശം ഇരുളുമ്പോഴാണ് ഈ നട്ടുവന് ആടിത്തിമർക്കാൻ അധികം താത്പര്യം. ഉച്ചത്തിൽ കൂവി രസിക്കുന്നതും മഴയ്ക്കുടൻമുമ്പാണ്. മഴയെ ക്ഷണിച്ചുവരുത്തുകയാണോ ആവോ?

അന്തസ്സും സൗന്ദര്യവും വർണ്ണപ്പൊലിമയും ഒത്തിണങ്ങിയ ഒരു പക്ഷിയാണ് മയിൽ. അതിനാൽ അതിനെ നമ്മുടെ ദേശീയപക്ഷിയായി അംഗീകരിച്ചിരിക്കുന്നു. മയിൽ നിസ്സംശയം അർഹിക്കുന്ന ഒരു ബഹുമതിതന്നെയാണ് ഇത്.

## അഭ്യാസം

പദങ്ങൾ:—

| | | |
|---|---|---|
| സുപരിചിതം | അന്തസ്സ് | മാർഗ്ഗം |
| സ്വൈരമായി | ഒത്തിണങ്ങുക | കാഴ്ചബംഗ്ലാവ് |
| നിർദ്ദയം | വിഹരിക്കുക | ക്ഷമിക്കുക |
| ആടിത്തിമർക്കുക | ദേവപക്ഷി | പഥ്യാഹാരം |
| വിലസുക | കാർമേഘങ്ങൾ | നട്ടുവൻ |
| കാവടി | വൃത്താകൃതി | വർണ്ണപ്പൊലിമ |
| സങ്കൽപിക്കുക | അംഗീകരിക്കുക | നിസ്സംശയം |
| ദേശീയപക്ഷി | കഥകളി | പൊന്തക്കാട് |

ചോദ്യങ്ങൾ:—

1. നമ്മുടെ നാട്ടിൽ മയിലിനെ സാധാരണമായി കാണാൻ കഴിയാത്ത തെന്തുകൊണ്ട്?
2. സുബ്രഹ്മണ്യക്ഷേത്രങ്ങളിൽ മയിലിനെ വളർത്താൻ എന്താണു കാരണം?
3. മയിലുകൾ ജീവിക്കുന്നത് എങ്ങനെയുള്ള സ്ഥലങ്ങളിലാണ്?
4. വടക്കെ ഇന്ത്യയിൽ മയിലുകളെ അധികം കാണാവുന്നതെന്തു കൊണ്ട്?
5. എന്താണ് മയിലിന്റെ ആഹാരം?
6. മയിൽ കൂടുകെട്ടുന്നതെങ്ങനെ?
7. ആൺമയിൽ ആടുകയും ഉച്ചത്തിൽ കൂവുകയും ചെയ്യുന്ന തെപ്പോൾ?
8. എന്താണ് മയിലാട്ടത്തിന്റെ പ്രത്യേകത?
9. മയിലിനെ ദേശീയപക്ഷിയായി അംഗീകരിക്കാൻ എന്താണു കാരണം?
10. ഓരോ വാക്യത്തിലെയും കർത്താവ് കണ്ടുപിടിക്കുക:—
    കുട്ടികൾ മയിൽപ്പീലി കണ്ടിട്ടുണ്ട്.
    മയിൽ കൂട് ഉണ്ടാക്കുന്നു.
11. ഗ്രാമങ്ങളിലെ വീട്ടുമുറ്റങ്ങളിലും മരക്കൊമ്പുകളിലും മയിലു കളെ കാണാം—രണ്ടു ചെറുവാക്യങ്ങളായി പിരിക്കുക.
12. എന്തൊരു രസമാണ് ആൺമയിൽ ആടുന്നതു കാണാൻ!—ഈ വാക്യത്തിന്റെ അവസാനം ചേർത്തിരിക്കുന്ന ചിഹ്നം നോക്കുക. ഇതുപോലെയുള്ള വാക്യങ്ങൾ രചിക്കുക.
13. പിരിച്ചെഴുതുക:—
    മയിൽപ്പീലി, വർണ്ണപ്പൊലിമ, മരക്കൊമ്പ്.

---

പാഠം 3

# അത്യാഗ്രഹിയും അസൂയക്കാരനും

പണ്ട് ഒരു പട്ടണത്തിൽ അത്യാഗ്രഹിയായ ഒരു മനുഷ്യൻ ജീവിച്ചിരുന്നു. എന്തു കിട്ടിയാലും എത്ര കിട്ടിയാലും മതി വരാത്ത ഒരു മനുഷ്യൻ! അയാൾ പലവിധത്തിലും മേൽക്കു മേൽ ധനം സമ്പാദിച്ചു. മുതൽ എത്ര നേടിയിട്ടും 'പോരാ' 'പോരാ' എന്ന ഭാവമായിരുന്നു അയാൾക്ക്.

കണക്കറ്റ സമ്പത്തു കുമിഞ്ഞുകൂടിയിട്ടും തൃപ്തനാകാത്ത അയാറംക്ക് ഒരു അയൽക്കാരനുണ്ടായിരുന്നു. മറ്റുള്ളവർ നന്നാവുന്നതു കാണാൻ വയ്യാത്ത ഒരു അസൂയക്കാരൻ. അയാറംക്ക് അന്യരുടെ ഉൽക്കർഷത്തിൽ കണ്ണുകടിയാണ് എപ്പോഴും. അഭിവൃദ്ധിയിൽ കഴിയുന്നവർ ക്ഷയിച്ചു കണ്ടാലേ അയാറംക്ക് ആശ്വാസമാവൂ. തൊട്ടടുത്ത വീട്ടിൽ താമസിക്കുന്നവനാകട്ടെ നാറംക്കുനാറം സമ്പന്നനായിവരുന്നു. ഇതെങ്ങനെ സഹിക്കാനാണ് ! അത്യാഗ്രഹിയെ നശിപ്പിക്കാൻ തക്കം പാർത്തിരിക്കുകയായിരുന്നു അസൂയക്കാരൻ. പക്ഷേ ആശ സാധിക്കാൻ പറ്റിയ മാർഗ്ഗമൊന്നും ബുദ്ധിയിൽ തെളിഞ്ഞുകണ്ടില്ല.

അങ്ങനെയിരിക്കെ, തപസ്സു ചെയ്താൽ കിട്ടാവുന്ന നേട്ടങ്ങളെക്കുറിച്ച് അത്യാഗ്രഹിക്ക് എങ്ങനെയോ അറിവു ലഭിച്ചു. ഉഗ്രമായ തപസ്സുകൊണ്ട്, ഈശ്വരനെ പ്രത്യക്ഷപ്പെടുത്തിയാൽ സന്തുഷ്ടനായ ഭഗവാൻ എന്തു വരം വേണമെങ്കിലും നൽകുമെന്ന് അയാറം മനസ്സിലാക്കി. ബലേ, ഭേഷ് ! അതുതന്നെ വഴി ! അയാറം തപസ്സു ചെയ്യാൻ കാട്ടിലേക്ക് ഇറങ്ങിത്തിരിച്ചു. ആരേയും ഒന്നും അറിയിക്കാതെയാണ് അത്യാഗ്രഹി വീടുവിട്ടതെങ്കിലും അയാളുടെ ലക്ഷ്യം അസൂയക്കാരൻ എങ്ങനെയോ ഗ്രഹിച്ചുകളഞ്ഞു. പിന്നെ താമസമുണ്ടായില്ല, അയാളും തപസ്സിനു പുറപ്പെടുകയായി. അത്യാഗ്രഹിക്കു ഗുണം വന്നാലോ? അതു തടയാൻതന്നെ നോക്കണം !

രണ്ടുപേരും വാശിയോടുകൂടി കഠിനമായി തപസ്സു ചെയ്തു. ഒടുവിൽ സന്തുഷ്ടനായ ഈശ്വരൻ അവരുടെ മുമ്പിൽ പ്രത്യക്ഷപ്പെട്ടു. ഭഗവാൻ അവരോട് ഇങ്ങനെ അരുളിച്ചെയ്തു: ''അല്ലയോ ഭക്തൻമാരെ, ഞാൻ നിങ്ങളുടെ തപസ്സുകൊണ്ട് പ്രസാദിച്ചിരിക്കുന്നു. എന്തു വരം വേണമെങ്കിലും ചോദിച്ചുകൊള്ളുക. ചോദിക്കുന്നതു മുഴുവനും തരാം. പക്ഷേ, ഒരു കാര്യം. ആദ്യം ആര് എന്തു ചോദിക്കുന്നുവോ അതിൻെറ ഇരട്ടി മറ്റേയാറംക്ക് കിട്ടുന്നതാണ്! ഉം, ഇനി ചോദിച്ചുകൊള്ളൂ.''

ഇതു കേട്ട് രണ്ടുപേരും പെട്ടെന്ന് ഒന്നമ്പരന്നു. അടുത്ത നിമിഷം അത്യാഗ്രഹി വിചാരിച്ചു : ''അവൻ ആദ്യം ചോദിക്കട്ടെ. അപ്പോറം അതിൻെറ ഇരട്ടി കിട്ടുമല്ലോ എനിക്ക്. ഞാൻ ആദ്യം ചോദിച്ചാൽ ഇരട്ടി അവനല്ലേ കിട്ടുക?'' അയാറം ഒന്നും മിണ്ടാതെ നിന്നതേയുള്ളൂ.

അസൂയക്കാരൻെറ ഉള്ളാകെ കുളിർത്തു. അയാരം ചിന്തിച്ചു: ''ഇതാ തേടിയ വള്ളി കാലിൽ ചുറ്റിയിരിക്കുന്നു. ഇവനെ പറ്റിക്കാൻ ഇതുതന്നെ അവസരം. ഇത്ര നല്ല സന്ദർഭം ഇനി കിട്ടാനില്ല.'' അയാരം ഈശ്വരനോട് ഇപ്ര കാരം ഉണർത്തിച്ചു, ''ഭഗവാനേ, അടിയൻ ഇതാ വരം ചോദി



ക്കുന്നു. എനിക്ക് അത് കനിഞ്ഞരുളിയാലും. എനിക്ക് തരുന്നതിൻെറ ഇരട്ടി എൻെറ അയൽക്കാരനു കൊടുക്കുന്ന തിൽ എനിക്കു സന്തോഷമേയുള്ളൂ. ഞാൻ ആഗ്രഹിക്കുന്നത് ഒന്നു മാത്രം, അവിടന്ന് എൻെറ ഒരു കണ്ണ് പൊട്ടി ക്കണേ!'' ഈ പ്രാർത്ഥന കേട്ടയുടൻ അത്യാഗ്രഹി ഞെട്ടി പ്പോയി. ഈശ്വരൻ കനിഞ്ഞ് വരമരുളി. അത്യാഗ്രഹിക്ക് ഇരട്ടി കിട്ടുകയും ചെയ്തു.

## അഭ്യാസം

**പദങ്ങരം:—**

| | | |
|---|---|---|
| സമ്പത്ത് | മതിവരുക | വാഗ്മി |
| ഉൽക്കർഷം | സന്തുഷ്ടൻ | തപസ്സ് |
| സമ്പന്നൻ | വരം | ആശ്വാസം |
| ഉഗ്രം | അരുളിച്ചെയ്തു | പ്രത്യക്ഷപ്പെടുത്തുക |
| ഉണർത്തിക്കുക | അത്യാഗ്രഹി | പ്രസാദിക്കുക |
| സന്ദർഭം | കനിയുക | ലക്ഷ്യം |

**ചോദ്യങ്ങരം:—**

1. വാക്യത്തിൽ പ്രയോഗിക്കുക:

(1) കണ്ണുകടി (2) തക്കംപാർക്കുക (3) മതിവരാത്ത
(4) തേടിയ വള്ളി കാലിൽ ചുറ്റുക (5) കുമിഞ്ഞുകൂടുക
(6) നാരംക്കുനാരം

2. എപ്രകാരമുള്ള ആളാണ് അത്യാഗ്രഹി?
3. അസൂയക്കാരന് ആശ്വാസം കിട്ടുന്നതെപ്പോഠം?
4. അത്യാഗ്രഹിയെ നശിപ്പിക്കാൻ നിശ്ചയിച്ച അസൂയക്കാരന് എന്തു ലാഭമുണ്ടായി?
5. ആദ്യം ചോദിക്കുന്നവനു കിട്ടുന്നതിൻെറ ഇരട്ടി രണ്ടാമനു കിട്ടുമെന്ന് ഈശ്വരൻ പറഞ്ഞത് ഏത് ഉദ്ദേശത്തോടുകൂടി യാണ്?
6. നാലാമത്തെ ഖണ്ഡികയിലുള്ള വാക്യങ്ങളിലെ ക്രിയകഠം തിരഞ്ഞെടുക്കുക.
7. അഞ്ചും ആറും ഖണ്ഡികയിലുള്ള വാക്യങ്ങളിലെ കർത്താവ് ചൂണ്ടിക്കാണിക്കുക.
8. ഒറ്റവാക്യമായി ചേർത്തെഴുതുക.
   ഈശ്വരൻ കനിഞ്ഞു വരം അരുളി.
   അത്യാഗ്രഹിക്ക് ഇരട്ടി കിട്ടുകയും ചെയ്തു.
9. ''അഭിവൃദ്ധിയിൽ കഴിയുന്നവർ ക്ഷയിച്ചുകണ്ടാലേ അയാഠക്ക് ആശ്വാസമാവൂ.'' ഇതുപോലുള്ള വാക്യങ്ങഠം രചിക്കുക.

---

പാഠം 4

# തേക്കടി

കൊടുങ്ങല്ലൂർ,
23-9-1971.

പ്രിയപ്പെട്ട രാഘവാ,

നിൻെറ കത്തു കിട്ടി. വിവരങ്ങഠം അറിഞ്ഞ് സന്തോഷി ക്കുന്നു.

എൻെറ തേക്കടിയാത്രയെപ്പറ്റി കഴിഞ്ഞ കത്തിൽ വിവരി ക്കാതിരുന്നത് നിന്നെ ചൊടിപ്പിച്ചെന്നു തോന്നുന്നു. എല്ലാം വിശദമായി എഴുതാത്തതുകൊണ്ടാണ് നിനക്ക് പരിഭവം. ഒരു നീണ്ട കത്തെഴുതാൻ എനിക്കു സാവകാശം കിട്ടിയത് ഇപ്പോഠം മാത്രമാണ്. അതിനാൽ കഴിഞ്ഞതവണ അയച്ച എഴുത്തിൽ യാത്രയെക്കുറിച്ചു കഷ്ടിച്ചൊന്നു സൂചിപ്പി ക്കാനേ പറ്റിയുള്ളൂ.

ഞങ്ങളുടെ സ്ക്കൂളിലെ പഠനയാത്രാസംഘത്തോടൊപ്പമാണ് ഞാൻ തേക്കടി സന്ദർശിച്ചതെന്നു നിനക്കറിയാമല്ലോ. കോട്ടയത്തിനു കിഴക്കു പീരുമേടിൽനിന്നു കുറച്ചകലെയായി പച്ചക്കുന്നുകൾ നിറഞ്ഞു ശോഭിക്കുന്ന ഒരു മനോഹരപ്രദേശമാണ് തേക്കടി. കുന്നുകൾക്കിടയിൽ അടിവാരത്ത് ഒരു ജലശേഖരമുണ്ട്. പെരിയാറ്റിലെ വെള്ളം തടഞ്ഞുനിറുത്തിയാണ് ഈ കൃത്രിമതടാകം നിർമ്മിച്ചിട്ടുള്ളത്. അതിനു ചുറ്റും കാണുന്നത് ഒരു വന്യമൃഗസംരക്ഷണകേന്ദ്രമാണ്.

ഞങ്ങൾ ഒരു സായാഹ്നത്തിലാണ് അവിടെ എത്തിയത്. ഒരു ഹോട്ടലിൽ രാത്രി കഴിച്ചുകൂട്ടി. നേരം പുലരാറായപ്പോൾ ഒരു കൊച്ചുബോട്ടിൽ കയറി കൃത്രിമതടാകത്തിൽക്കൂടി ഞങ്ങൾ സഞ്ചരിച്ചുതുടങ്ങി. എൻെറ ചങ്ങാതീ, നീ കൂടി അപ്പോൾ എന്നോടൊത്തുണ്ടായിരുന്നെങ്കിൽ! എത്രതരം മൃഗങ്ങളെയാണെന്നോ ഞങ്ങൾ ബോട്ടിലിരുന്നു കണ്ടത്! എല്ലാ ജന്തുക്കളുടെയും പേരു പറയാൻ എനിക്ക് അറിഞ്ഞുകൂടാ. ഒരു വശത്തു പലതരം മാനുകൾ തുള്ളിച്ചാടിക്കളിക്കുന്നു. ബോട്ടിൻെറ ശബ്ദം കേട്ടയുടനെ അവ ഓടിയൊളിച്ചുകളഞ്ഞു. മറ്റൊരിടത്ത് ആനകൾ വെള്ളത്തിലേക്ക് അല്പം ഇറങ്ങിത്തന്നെ നില്ക്കുന്നു. അതാ ഒരു പുള്ളിമാൻ കൺമുമ്പിലെത്തി പെട്ടെന്നു മാറിമറഞ്ഞു പോകുന്നു. ഞങ്ങളുടെ ബോട്ടുകാരൻ വളരെ സമർത്ഥനായിരുന്നു. അയാൾ മൃഗങ്ങളുള്ള സ്ഥലം മുൻകൂട്ടി പറഞ്ഞുതന്നു. ചിലേടത്ത് അയാൾ ബോട്ടിൻെറ യന്ത്രം നിറുത്തി തുഴഞ്ഞുനീങ്ങി. എന്തിനാണെന്നോ? യന്ത്രം പ്രവർത്തിക്കുന്ന ശബ്ദം കേട്ട് മൃഗങ്ങൾ കടന്നുകളയാതിരിക്കാൻ.

ചുറ്റുമുള്ള കുന്നുകൾ ഞങ്ങളുടെ കണ്ണുകളിൽ കുളിരു ചൊരിഞ്ഞു. പുൽപ്പരപ്പുകൊണ്ടു പച്ചപ്പട്ടുപുതച്ചു നില്ക്കുകയാണ്, അങ്ങനെ തലയും പൊക്കിപ്പിടിച്ച് ആ കുന്നുകൾ. പൂമരങ്ങൾ കുന്നുകളെ മുത്തണിയിക്കുന്നു. നീർച്ചാലുകൾ വെള്ളിയരഞ്ഞാണമിടുവിക്കുന്നു. ഈ കാഴ്ചകളിൽ കണ്ണും കരളും ഉടക്കിപ്പോയതുകൊണ്ട് ജലാശയത്തിൻെറ അറ്റത്തെത്തിയതു ഞങ്ങൾ അറിഞ്ഞില്ല. ഞങ്ങൾ അങ്ങനെ ചെന്നുചേർന്നിടത്താണ് പെരിയാർ അണക്കെട്ട്. ഇവിടെനിന്നാണ് ഭൂഗർഭത്തിലൂടെ തമിഴ്നാടു സംസ്ഥാനത്തിലേക്ക് വെള്ളം കൊണ്ടുപോകുന്നത്. മഴ കുറവായ



മധുര, രാമനാട് എന്നീ ജില്ലകളിൽ ജലസേചനം നടത്തുന്നത് ഇങ്ങനെയാണത്രേ. ഇവിടെ വിദ്യുച്ഛക്തിയും ഉൽപാദിപ്പിക്കുന്നുണ്ട്.



യാത്രകഴിഞ്ഞു മടങ്ങിയിട്ടു നാളേറെയായെങ്കിലും അന്നു കണ്ടതെല്ലാം ഇന്നും കൺമുമ്പിലെന്നപോലെ നിൽക്കുന്നു. സൗകര്യമുണ്ടാകുമ്പോൾ നീയും തേക്കടി കാണുകതന്നെ വേണം. ഭാരതം സന്ദർശിക്കുന്ന വിദേശീയരെ തേക്കടിയി ലേക്ക് പൂർവ്വാധികം ആകർഷിക്കാൻ കേന്ദ്രസർക്കാർ വേണ്ട ഏർപ്പാടുകൾ ഊർജ്ജിതമായി നടത്തിവരികയാണ്. ഒന്നു തീർച്ചയാണ്; തികച്ചും പുതിയ ഒരനുഭവമായിരിക്കും ഏതു സന്ദർശകനും അവിടെ ഉണ്ടാവുക.

വിചാരിച്ചതിലധികം നീണ്ടുപോയെന്നു തോന്നുന്നു ഈ കത്ത്. പറയാനുള്ള രസംകൊണ്ടു നീണ്ടുപോയതറിഞ്ഞില്ല. എന്റെ യാത്രയെക്കുറിച്ച് പറയാനുള്ളതെല്ലാം ഒരു കത്തിൽ ഒതുക്കിവയ്ക്കാൻ പറ്റുകയുമില്ല. മറ്റുകാര്യങ്ങളെക്കുറി ച്ചൊന്നും ഈ കത്തിൽ ഞാൻ എഴുതുന്നില്ല.

നിനക്കു സുഖമെന്നു വിശ്വസിക്കുന്നു. വേണ്ടപ്പെട്ട എല്ലാവരെയും എന്റെ സ്നേഹപൂർണ്ണമായ അന്വേഷണം അറിയിക്കുക.

ശ്രീ. കെ. രാഘവൻ,
ക്ലാസ്സ് VIII,
സൈനിക് സ്ക്കൂൾ,
കഴക്കൂട്ടം.

സ്വന്തം,

പദ്മനാഭൻ

(ഒപ്പ്)

## അഭ്യാസം

പദങ്ങൾ:—

| | | |
|---|---|---|
| അധികം | കൃത്രിമം | ശോഭിക്കുക |
| വിശദം | ചൊടിക്കുക | സാവകാശം |
| മുത്തണിയിക്കുക | സായാഹ്നം | സൂചിപ്പിക്കുക |
| പഠനയാത്രാസംഘം | ജലാശയം | പൂർവ്വാധികം |
| ജലശേഖരം | ഭൂഗർഭം | ഊർജ്ജിതം |
| വന്യമൃഗം | ജലസേചനം | ആകർഷിക്കുക |
| സംരക്ഷണകേന്ദ്രം | കഷ്ടിച്ച് | സന്ദർശകൻ |
| പരിഭവം | സ്നേഹപൂർണ്ണം | വിദേശീയൻ |
| അടിവാരം | | |

ചോദ്യങ്ങൾ:—

1. തേക്കടി സ്ഥിതിചെയ്യുന്നതെവിടെ?
2. ഏതു നദിയിലെ വെള്ളമാണ് അവിടെ തടഞ്ഞുനിറുത്തിയിട്ടുള്ളത്?
3. വന്യമൃഗസംരക്ഷണകേന്ദ്രത്തിലെ ചില കാഴ്ചകൾ വിവരിക്കുക.
4. എന്തിനാണ് ബോട്ടിൻെറ യന്ത്രം നിറുത്തിയത്?
5. തേക്കടിയിലെ കുന്നുകളുടെ ഭംഗി വർണ്ണിക്കുക.
6. കത്തെഴുതുമ്പോൾ ശ്രദ്ധിക്കേണ്ട കാര്യങ്ങൾ പറയുക.
7. സ്വന്തം ഗ്രാമത്തിൽ നടന്ന ഒരു ഉൽസവത്തെപ്പറ്റി സ്നേഹിതന് ഒരു കത്ത് തയ്യാറാക്കുക.
8. "എൻെറ ചങ്ങാതീ, നീ കൂടി അപ്പോൾ എന്നോടൊത്തുണ്ടായിരുന്നെങ്കിൽ!" ഇത്തരം വാക്യങ്ങൾ രചിക്കുക.
9. പിരിച്ചെഴുതുക:—

   പഠനയാത്രാസംഘം, വന്യമൃഗസംരക്ഷണകേന്ദ്രം, കൃത്രിമതടാകം, വിദ്യുച്ഛക്തി, ജലസേചനം.

---

പാഠം 5

# ഓമനിക്കുന്ന ഓർമ്മകൾ

[ദേവകി ശ്രീകൃഷ്ണനെ പ്രസവിച്ചിട്ടേയുള്ളൂ. ജനിച്ചന്നുമുതൽ ആ കുഞ്ഞിനെ ഓമനിച്ചുവളർത്തിയത് യശോദയും നന്ദനുമാണ്. ശൈശവവും ബാല്യവുമൊക്കെ അവരോടൊത്തുകഴിഞ്ഞതിൽപിന്നീട് ശ്രീകൃഷ്ണൻ കംസനെ വധിച്ചു; യാദവരുടെ രാജാവായി. സംഭവബഹുലമായ വർഷങ്ങൾ പലതുകഴിഞ്ഞു. അക്കാലത്ത് ശ്രീകൃഷ്ണൻ ഒരു തീർത്ഥയാത്ര ചെയ്തു, തീർത്ഥസ്നാനത്തിനെത്തിയവരുടെ കൂട്ടത്തിലുണ്ടായിരുന്നു യശോദയും നന്ദനും. എത്രയോ നീണ്ട സംവൽസരങ്ങൾക്കുശേഷം ആ ദമ്പതികൾ അവരുടെ പൊന്നാരപ്പൈതലായ ഉണ്ണിക്കണ്ണനെ വീണ്ടും കാണുകയാണ്.]

ദേവകിതന്നെയും പൂണ്ടുനിന്നങ്ങനെ
മേവിനിന്നോരു യശോദയപ്പോൾ
കണ്ണൻതാൻവന്നതു കണ്ടോരുനേരത്തു
കണ്ണുനീർ വീഴ്ത്തിയണഞ്ഞുചെമ്മേ.
കോപിച്ചു പണ്ടുതാൻ കോലുമായ് ചെല്ലുമ്പോൾ
വേപിച്ചുമേവുന്ന മേനിതന്നെ
ചാലെപ്പിടിച്ചങ്ങു പൂണ്ടുനിന്നീടിനാൾ
ബാലനായുള്ളനാളെന്നപോലെ.

''പാരിച്ചുനിന്നുള്ള പാഴമചെയ്‌കയാൽ
പാശത്തെക്കൊണ്ടു പിടിച്ചുകെട്ടി

തിണ്ണംവലിച്ചുമുറുക്കിഞാൻ നിൽക്കയാ-
ലുണ്ണിപ്പൂമേനിയിൽ പുണ്ണില്ലല്ലീ?''

എന്നങ്ങുചൊല്ലിത്തലോടിത്തുടങ്ങിനാൾ
നന്ദജൻ തന്നുടെ മേനിതന്നെ.

''എന്‌മടിതന്നിൽ ഞാൻ നന്നായിവച്ചുകൊ-
ണ്ടെന്‌മകൻ വാഴ്‌കെന്നു ചൊല്ലുന്നേരം

എന്‌മുഖം നോക്കീട്ടു പുഞ്ചിരിതൂകുന്ന
നന്‌മുഖംകാണട്ടെ'' യെന്നുചൊല്ലി

അമ്മുഖം തന്നെ മുകർന്നുതുടങ്ങിനാ-
ളമ്മയായുള്ളയശോദയപ്പോൾ.

''നന്‌മധുതൂകിവന്നെന്‌മടിതന്നിലായ്‌
നന്‌മുലയുണ്ടു ചിരിക്കുന്നേരം

തിണ്ണമെൻമാറിലലച്ചുനിന്നീടുന്നൊ-
രുണ്ണിക്കൈ കാണട്ടെ'' എന്നുചൊല്ലി

മെല്ലെന്നെടുത്തു പുണർന്നുനിന്നീടിനാം
പല്ലവം വെല്ലുന്ന പാണിതന്നെ.
''എന്നുടെ ചേലയിൽ ചേറുതേച്ചീടുന്നൊ-
രുണ്ണിക്കാൽ കാണട്ടെ'' എന്നു ചൊല്ലി
സമ്മോദംപൂണ്ടു മുകർന്നു നിന്നീടിനാം
തൻമകൻ തന്നുടെ പാദങ്ങളെ.
എന്നതുകണ്ടൊരു നന്ദനുമന്നേരം
ചെന്നങ്ങുപൂണ്ടുനിന്നായവണ്ണം
ചിത്തം തെളിഞ്ഞുപറഞ്ഞുനിന്നീടിനാൻ
പുത്രനെക്കണ്ടുള്ള സന്തോഷത്താൽ.
''നിത്യവും കണ്ട കിനാവുകളെല്ലാമേ
സത്യമെന്നിങ്ങനെ'' ചൊല്ലാമിപ്പോൾ
മുന്നമേപ്പോലെവന്നിന്നു ഞാനെന്നുടെ
പൊന്നാരപൈതലെപ്പൂണ്ടേനല്ലോ.
എൻമുതുകേറിനിന്നാനകളിപ്പതി-
നിന്നിനിയാമോ ചൊല്ലുണ്ണിക്കണ്ണാ?
തിങ്കളെച്ചെന്നു പിടിപ്പതിനായിട്ടി-
ന്നെൻകഴുത്തേറുക വേണ്ടാതോ ചൊൽ ?
ഓടിവന്നെന്നുടെ നൻമടിതന്നിലായ്
താടിപിടിച്ചു വലിക്കേണ്ടാതോ?
പ്രേമം പൊഴിഞ്ഞു നിന്നിങ്ങനെയായുള്ളൊ-
രോമനവാർത്തകളോതിയോതി
പിന്നെയും പിന്നെയും പൂണ്ടുനിന്നീടിനാൻ
നന്ദനൻതന്നെയന്നന്ദനപ്പോൾ.

കൃഷ്ണഗാഥ] [ചെറുശ്ശേരി

അഭ്യാസം

ചോദ്യങ്ങൾ:—

1. ശ്രീകൃഷ്ണൻെറ ബാലലീലകൾ വിവരിക്കുക.
2. പല്ലവത്തിനും പാണിക്കും തമ്മിൽ എന്താണ് സാമ്യം?
3. കണ്ണനെക്കണ്ടപ്പോൾ യശോദയ്ക്ക് കണ്ണുനീരുണ്ടായതിന് എന്താണു കാരണം ?

---

പാഠം 6

# രാജാ രവിവർമ്മ

''കുഞ്ഞേ, ഇനിയും ഈ ചുവരെല്ലാം വൃത്തികേടാക്കൊല്ലേ ? കുറെയെല്ലാം ഞാൻ തേച്ചുകഴുകിക്കളഞ്ഞു.''

വൃദ്ധനായ ഭൃത്യൻ എത്ര കേണപേക്ഷിച്ചിട്ടും ആ ബാലൻ വകവച്ചില്ല. അവൻ കരിക്കട്ടകൊണ്ട് വീണ്ടും ഓരോരോ ചിത്രങ്ങൾ വരച്ചുകൊണ്ടിരിക്കയാണ്. വൃദ്ധന്റെ ക്ഷമകെട്ടു.

''വല്യമ്മാവൻ ഈ വികൃതിയെല്ലാം കണ്ടിട്ടുണ്ട്. നല്ല ചുട്ട അടി കിട്ടുമ്പോഴേ അറിയൂ.''

''എത്രവേണോ അടിച്ചോട്ടെ. ഞാൻ ഇതു നിറുത്തുകയില്ല.'' പരിചാരകന് തോറ്റുപിൻമാറേണ്ടിവന്നു. പിൽക്കാലത്ത് ചിത്രകാരനായി ലോകപ്രശസ്തിനേടിയ രാജാ രവിവർമ്മ ആയിരുന്നു ആ ബാലൻ.

കിളിമാനൂർ കൊട്ടാരത്തിൽ 1848 ഏപ്രിൽ 29-ാം തീയതി രവിവർമ്മ ഭൂജാതനായി. അച്ഛൻ നീലകണ്ഠൻ നമ്പൂതിരിപ്പാടും അമ്മ ഉമാംബ തമ്പുരാട്ടിയുമായിരുന്നു. അഞ്ചാമത്തെ വയസ്സിൽ ആ കുട്ടിയെ എഴുത്തിനിരുത്തി. മൂന്നു കൊല്ലത്തോളം മലയാളം പഠിച്ചു. പിന്നീട് സംസ്കൃതം പഠിക്കാൻ തുടങ്ങി. ഏഴാമത്തെ വയസ്സിൽത്തന്നെ നൈസർഗ്ഗികമായ ചിത്രകലാവാസന ആ കുരുന്നുഹൃദയത്തിൽ നാമ്പെടുക്കാൻ തുടങ്ങി. കൊട്ടാരത്തിലെ വെണ്മയേറിയ ചുമരുകളിൽ പല രൂപങ്ങളും പ്രത്യക്ഷപ്പെട്ടതോടെ പരിചാരകന് വേവലാതിയായി.

ഒരുദിവസം വലിയതമ്പുരാൻ തോട്ടത്തിൽ ഉലാത്തിക്കൊണ്ടിരിക്കയായിരുന്നു. വെള്ളതേച്ച കൊട്ടാരഭിത്തിനിറയെ കരിക്കട്ടകൊണ്ട് വരച്ചിരിക്കുന്നത് അദ്ദേഹം കണ്ടു. തമ്പുരാന് ആദ്യം കോപമാണുണ്ടായത്. പക്ഷേ, അടുത്തുചെന്ന് പരിശോധിച്ചപ്പോൾ അദ്ദേഹം അദ്ഭുതസ്തബ്ധനായി നിന്നുപോയി. ചുമരിലെല്ലാം ജീവൻ തുളുമ്പുന്ന ചിത്രങ്ങൾ! രവിവർമ്മയാണ് അവയുടെ കർത്താവ് എന്ന് അന്വേഷണത്തിൽ അറിഞ്ഞു. അമ്മാവൻ കുട്ടിയെ ശകാരിച്ചില്ല. മരുമകനിൽ ഉറങ്ങിക്കിടക്കുന്ന വലിയൊരു ചിത്രകാരനെ അമ്മാവൻ കണ്ടു. അന്നുതന്നെ രവിവർമ്മയെ ചിത്രമെഴുത്തു പഠിപ്പിക്കാൻ ഏർപ്പാടു ചെയ്തു. ചെറിയമ്മാവനും, വലിയൊരു കലാകാരനുമായ രാജരാജവർമ്മയായിരുന്നു ഗുരുനാഥൻ. ചുരുങ്ങിയ കാലംകൊണ്ട് ശിഷ്യൻ ഗുരുവിനെക്കാൾ സമർത്ഥനായിത്തീർന്നു.

ഒരിക്കൽ ഗുരുനാഥൻ ശിഷ്യനെയും കൂട്ടിക്കൊണ്ട് രാജധാനിയായ തിരുവനന്തപുരത്തു പോയി. അന്ന് രാജ്യം വാണിരുന്ന ആയില്യംതിരുനാാം മഹാരാജാവിനെ മരുമകൻ വരച്ച മൂന്നു ചിത്രങ്ങാം അദ്ദേഹം കാണിക്കുകയുണ്ടായി. അന്നു കേവലം പതിനാലുവയസ്സു പ്രായമുണ്ടായിരുന്ന രവിവർമ്മയുടെ ചിത്രങ്ങാം കണ്ട് മഹാരാജാവ് അത്യന്തം സന്തോഷിച്ചു. തിരുവനന്തപുരത്തു താമസിച്ച് കൊട്ടാരത്തിലെ സകലസൗകര്യങ്ങളുമുള്ള ചിത്രശാലയിലിരുന്ന് ചിത്രരചന ചെയ്യുന്നതിന് അദ്ദേഹം രവിവർമ്മക്ക് അനുവാദം നൽകി. ഈ അനുവാദം ഒരനുഗ്രഹമായിരുന്നു ആ കലാകാരന്. തിരുവനന്തപുരത്തെ താമസത്തിനിടയിൽ അദ്ദേഹത്തിൻെറ തൂലിക അനേകം മനോഹരചിത്രങ്ങാംക്കു ജന്മമരുളി. ചിത്രമെഴുത്തു കോയിത്തമ്പുരാൻ എന്ന പേരിൽ അദ്ദേഹം പരക്കെ അറിയപ്പെടാൻ തുടങ്ങി. ജെൻസൻ എന്ന വിദേശീയചിത്രകാരനിൽനിന്നും എണ്ണച്ചായങ്ങാം ഉപയോഗിച്ച് ചിത്രം വരയ്ക്കുന്ന സമ്പ്രദായം മനസ്സിലാക്കിയതും ഇക്കാലത്താണ്.



1873-ൽ മദ്രാസിൽവച്ചുനടന്ന വലിയൊരു ചിത്രപ്രദർശനത്തിൽ ലോകത്തിൻെറ നാനാഭാഗങ്ങളിലുമുള്ള ഒട്ടനേകം കലാകാരന്മാർ പങ്കുകൊണ്ടിരിന്നു. രവിവർമ്മയുടെ "മുല്ലപ്പൂചൂടിയ മലയാളിപ്പെൺകൊടി" എന്ന ചിത്രത്തിനാണ് പ്രദർശനത്തിൽ ഒന്നാം സമ്മാനം ലഭിച്ചത്. ഇതേചിത്രം തന്നെ വിയന്നായിൽ വച്ചുനടന്ന അഖിലലോകചിത്രപ്രദർശനത്തിലും സമ്മാനം നേടി. യൂറോപ്പിലും അമേരിക്കയിലും നടത്തപ്പെട്ട പല പ്രദർശനങ്ങളിലും രവിവർമ്മയുടെ ചിത്രങ്ങൾ സമ്മാനാർഹങ്ങളായി ഭവിച്ചതോടെ ലോകചിത്രകാരന്മാരുടെ മുൻപന്തിയിൽതന്നെ അദ്ദേഹം സ്ഥാനം കരസ്ഥമാക്കി.

അന്നു നാടുവാണിരുന്ന പല രാജാക്കന്മാരും രവിവർമ്മയെ തങ്ങളുടെ രാജധാനികളിലേക്കു ക്ഷണിക്കുകയുണ്ടായി. അദ്ദേഹം ക്ഷണം സ്വീകരിച്ച് ആ നഗരങ്ങൾ സന്ദർശിക്കുകയും അവിടെവച്ചു നിരവധി ചിത്രങ്ങൾ രചിക്കുകയും ചെയ്തു. പല സ്ഥലങ്ങളിലായി വടക്കേ ഇന്ത്യയിൽ തുടരെ രണ്ടുവർഷം അദ്ദേഹം പ്രവർത്തനനിരതനായി കഴിഞ്ഞുകൂടി. പുരാണകഥകളെ ആസ്പദമാക്കി താൻ വരച്ച ചിത്രങ്ങളുടെ വർണ്ണപ്പതിപ്പുകൾ അച്ചടിക്കുന്നതിന് രവിവർമ്മ ബോംബെയിൽ ഒരു അച്ചടിശാല സ്ഥാപിച്ചു. അത് ഇന്നും സ്ഥാപകൻെറ പേരിൽ നിലനില്ക്കുന്നു. രവിവർമ്മച്ചിത്രങ്ങൾ ഇന്ത്യയിലെ പല കൊട്ടാരങ്ങളിലും ചിത്രാലയങ്ങളിലും ഇന്നും സൂക്ഷിച്ചുവരുന്നു.

അന്യദേശവാസം മതിയാക്കി രവിവർമ്മ കിളിമാനൂരിലുള്ള സ്വഭവനത്തിൽ തിരിച്ചെത്തി. നിരന്തരമായ സഞ്ചാരവും വിശ്രമമില്ലാത്ത പരിശ്രമവും ആ ചിത്രകാരചക്രവർത്തിയുടെ ആരോഗ്യം ക്ഷയിപ്പിച്ചു. ഇഷ്ടജനങ്ങളിൽ ചിലരുടെ ചരമം കഠിനമായ മനോവേദനയ്ക്കു കാരണമായി. പ്രമേഹരോഗം നിമിത്തം ഒരു കൈ നിശ്ശേഷം അനങ്ങാതായി. എന്നിട്ടും മരണശയ്യയിൽ കിടന്നുപോലും ആ കലാഭക്തൻ ഒരു ചിത്രം മുഴുമിപ്പിക്കുകയായിരുന്നു. ആ കിടപ്പിൽ 1906 ഒക്ടോബർ രണ്ടാം തീയതി അദ്ദേഹം ഈ ലോകത്തോടു യാത്രപറഞ്ഞു.

## അഭ്യാസം

പദങ്ങൾ :—

| | | |
|---|---|---|
| വിഖ്യാതൻ | ഭൃത്യൻ | വേവലാതി |
| ലോകപ്രശസ്തി | നാമ്പെടുക്കുക | ഉലാത്തുക |

| | | |
|---|---|---|
| ഭൂജാതനാവുക | പ്രവർത്തനനിരതൻ | തുളുമ്പുക |
| അദ്ഭുതസ്തബ്ധൻ | നിശ്ശേഷം | കർത്താവ് |
| പരിചാരകൻ | സ്ഥാപകൻ | കലാകാരൻ |
| നൈസർഗ്ഗികം | നിരന്തരം | രാജധാനി |
| തൂലിക | ഇഷ്ടജനങ്ങൾ | വാഴുക (വാണു) |
| സമർത്ഥൻ | ചരമം | അഖില |
| അത്യന്തം | അന്യദേശവാസം | ചിത്രപ്രദർശനം |
| ചിത്രാലയം | ചിത്രകാര — | ഭവിക്കുക |
| സമ്പ്രദായം | ചക്രവർത്തി | മുൻപന്തി |
| ആസ്പദം | മരണശയ്യ | ചിത്രകല |
| സമ്മാനാർഹം | വൃത്തികേട് | |
| കരസ്ഥമാക്കുക | വാസന | |
| നിരവധി | വികൃതി | |
| | വെണ്മ | |

ചോദ്യങ്ങൾ:—

1. രവിവർമ്മ കുട്ടിക്കാലത്ത് കരിക്കട്ടകൊണ്ട് ചുമരുകൾ വൃത്തികേടാക്കാൻ കാരണമെന്ത്?
2. കുട്ടിയിലുള്ള കലാവാസന അമ്മാവൻ കണ്ടെത്തിയതെങ്ങനെ ?
3. തിരുവനന്തപുരം കൊട്ടാരത്തിലിരുന്ന് ചിത്രരചന നടത്താനുള്ള അവസരം എങ്ങനെ ലഭിച്ചു?
4. രവിവർമ്മ ലോകചിത്രകാരന്മാരുടെ സ്ഥാനത്തേക്കുയർന്നതെങ്ങനെ?
5, രവിവർമ്മ ബോംബെയിൽ അച്ചടിശാല സ്ഥാപിച്ചതെന്തിന്?
6. ''മരണശയ്യയിൽ കിടക്കുമ്പോഴും രവിവർമ്മ കലാഭക്തി കൈവിട്ടില്ല.'' എന്താണ് അതിന് തെളിവ് ?
7. രവിവർമ്മ മലയാളം പഠിച്ചു.
   വല്യമ്മാവൻ വികൃതികണ്ടിട്ടുണ്ട്.
   അദ്ദേഹം സ്ഥാനം കരസ്ഥമാക്കി. ഈ വാക്യങ്ങളിലെ കർമ്മം എടുത്തെഴുതുക.
8. വാക്യത്തിൽ പ്രയോഗിക്കുക.
   ക്ഷമകെടുക, നാമ്പെടുക്കുക, ജന്മമരുളുക, നിലനിർത്തുക, തോറ്റുപിൻമാറുക, ചുട്ട അടി, ലോകത്തോടു യാത്രപറയുക.

---

പാഠം 7

# വിമാനം

പക്ഷികളെപ്പോലെ ആകാശത്തിൽ ഇഷ്ടംപോലെ പറക്കാൻ പണ്ടുതൊട്ടേ മനുഷ്യൻ മോഹിച്ചിട്ടുണ്ട്. അനന്തമായ ആകാശപ്പരപ്പിൽക്കൂടി യാതൊരു തടസ്സവും കൂടാതെ അങ്ങനെ സഞ്ചരിക്കുക! എന്തു രസംപിടിച്ച അനുഭവമായിരിക്കും അത്!

വളരെ പഴക്കമുള്ള പുരാണങ്ങളിൽപ്പോലും ആകാശവിമാനങ്ങളെപ്പറ്റി പരാമർശിച്ചിട്ടുണ്ട്. ഏറ്റവും വലിയ പണക്കാരനായ വൈശ്രവണന് സ്വന്തമായിത്തന്നെ ഒരു വിമാനം ഉണ്ടായിരുന്നുപോലും—പുഷ്പകവിമാനം. അത് പിന്നീട് പ്രതാപിയായിരുന്ന രാവണൻ തട്ടിയെടുത്തു. എന്നിട്ട് അയാൾ അതിൽക്കയറി ലോകമെങ്ങും അന്തസ്സിലങ്ങനെ ചുറ്റിയടിച്ചു. തൻെറ വിമാനത്തെപ്പറ്റി രാവണൻ തെല്ലൊന്നുമല്ല ഊറ്റംകൊണ്ടത്.

പണ്ടേക്കുപണ്ട് ജീവിച്ചിരുന്ന ജനങ്ങൾപോലും ആകാശയാത്രയെക്കുറിച്ച് ചിന്തിക്കുകയും അഭിമാനിക്കുകയും ചെയ്തതായി ഈ കഥകൾ തെളിയിക്കുന്നു. അതുതന്നെ കൗതുകമുണ്ടാക്കുന്ന അറിവല്ലേ?

പതിനാറാം നൂറ്റാണ്ടിൽ 'ലിയാനാർഡോ ഡാവിൻ ചി' എന്ന മഹാനായ ഒരു ചിത്രകാരൻ ജീവിച്ചിരുന്നു. ആകാശസഞ്ചാരത്തെക്കുറിച്ചു സ്വപ്നം കണ്ടിരുന്ന ആ പ്രതിഭാശാലി വിമാനത്തിൻെറ ഒരു മാതൃക ഉണ്ടാക്കുകപോലും ചെയ്തു. പക്ഷേ, പിന്നേയും ഒരു മൂന്നു നൂറ്റാണ്ടുകൂടി കഴിയേണ്ടി വന്നു ആകാശസഞ്ചാരം ഒരു യാഥാർത്ഥ്യമായി ഭവിക്കാൻ. അനേകം ആളുകളുടെ വളരെക്കാലത്തെ പരിശ്രമഫലമായിട്ടാണ് ഇന്നു നാം കാണുന്നതരത്തിലുള്ള വിമാനം ഉടലെടുത്തത്. അത് രൂപംകൊണ്ടതിൻെറ ചരിത്രം രസകരമാണ്.

കാറ്റൂതി നിറച്ച് നിങ്ങൾ കളിക്കാറുള്ള ബലൂണില്ലേ? അതിനെക്കാൾ എത്രയോ മടങ്ങു വലിപ്പമുള്ള ബലൂൺ ആയിരുന്നു ആദ്യത്തെ ആകാശവിമാനം. എന്നാൽ വായുവിനു പകരം ഹൈഡ്രജൻ ആയിരുന്നു അതിൽ നിറച്ചത്. വായുവിനെക്കാൾ കനംകുറഞ്ഞ വാതകമാണ് ഹൈഡ്രജൻ. അതിനാൽ ആ വാതകംനിറച്ച ബലൂണിന് ആകാശത്തിലേക്ക് അധികം ഉയരാൻ കഴിയും. എളുപ്പം ഉയരുകയും ചെയ്യാം. കനം വളരെ കുറവാണെങ്കിലും ഹൈഡ്രജന് ഒരു ന്യൂനതയുണ്ട്: അത് എളുപ്പം തീപിടിക്കും. തന്നിമിത്തം ഹൈഡ്രജൻ



കത്തി ബലൂണിന് ആപത്തുണ്ടായേക്കാനിടയുണ്ട്. ആ വിപത്തു പരിഹരിക്കാൻ ഹൈഡ്രജന്റെ സ്ഥാനത്ത് ഹീലിയം എന്ന വാതകം ഉപയോഗിച്ചുതുടങ്ങി. ഹീലിയത്തിനു വായുവിനെക്കാൾ കനം വളരെ കുറവാണ്. തീ കത്താത്ത വാതകമാണെന്ന മെച്ചംകൂടി അതിനുണ്ട്. അതുകൊണ്ട് ആപത്ത് ഉണ്ടാകാനിടയുമില്ല.



യന്ത്രം ഘടിപ്പിച്ച വിമാനം നിർമ്മിക്കാനായിരുന്നു അടുത്ത ഉദ്യമം. പലരും അതിനു പരിശ്രമിച്ചെങ്കിലും ആ പരീക്ഷണത്തിൽ വിജയിച്ചത് റൈറ്റ് സഹോദരന്മാരായിരുന്നു. ആദ്യത്തെ യന്ത്രവിമാനം നിർമ്മിച്ചത് അവരത്രെ. മാനത്ത് ആദ്യമായി പറന്നതും ആ വിമാനം തന്നെ. ഒരുനൂറ്റിഇരുപതടി ദൂരം അതു പറന്നുചെന്നു. പന്ത്രണ്ടു സെക്കൻറു നേരം ആകാശത്തിൽ തങ്ങിനില്ക്കുകയും ചെയ്തു! ആ വിമാനത്തിന്റെ കീഴ്ചിറകിൽ പറ്റിക്കിടന്ന്, കൈകാലുകൾ കൊണ്ട് യന്ത്രം തിരിച്ചാണ്, ആ സഹോദരൻമാരിലൊരാളായ ഓർവിൽ റൈറ്റ് അതു പറപ്പിച്ചത്.

വിമാനത്തിൻെറ ചരിത്രത്തിൽ എന്തുകൊണ്ടും മറക്കാനാവാത്ത ഒരു വർഷമാണ് 1911. വിമാനത്തിൽനിന്നു ആദ്യമായി റേഡിയോസന്ദേശമയച്ചതും, സമുദ്രോപരി ഇദംപ്രഥമമായി വിമാനം പറന്നതും ആ ആണ്ടിലാണ്. ആയിടെ എല്ലാ നിലയ്ക്കും വിമാനത്തിൻെറ നിർമ്മാണം മുറയ്ക്കു മെച്ചപ്പെട്ടുകൊണ്ടിരിക്കുകയായിരുന്നു.

ഒന്നാം ലോകമഹായുദ്ധത്തിനുശേഷമാണ് വിമാനത്തപാൽ ആരംഭിച്ചത്. ഇന്ന് അത് ഒരു സാധാരണസംഭവമാണെങ്കിലും ആരംഭിച്ചകാലത്ത് പുതുമനിറഞ്ഞ അദ്ഭുതം



തന്നെയായിരുന്നു. വിശാലമായ സമുദ്രത്തിനു മുകളിൽക്കൂടിയും വിമാനം പറക്കാൻ തുടങ്ങി. അത്‌ലാന്തിക്ക് സമുദ്രത്തെക്കുറിച്ച് നിങ്ങൾ കേട്ടിട്ടില്ലേ? ഒരിടത്തും നിൽക്കാതെ ഒരു വിമാനത്തിൽ ആ സമുദ്രം ഒറ്റയ്ക്കു തരണം ചെയ്തത് ചാറൽസ് ലിൻഡ്ബർഗ് എന്നൊരു വൈമാനികനാണ്. അന്ന് അദ്ദേഹത്തിന് എത്ര വലിയ സ്വീകരണമാണ് ലഭിച്ചതെന്നോ!

ലോകം ചുറ്റിപ്പറക്കാനുള്ള ആദ്യത്തെ ശ്രമം 1924-ൽ ആയിരുന്നു. ആറുമാസംകൊണ്ടാണ് ആ യത്നം സഫലമായത്. അതുകഴിഞ്ഞ് പത്തുവർഷത്തിനു ശേഷം വൈലി പോസ്റ്റ് എന്നൊരാൾ വെറും എട്ടുദിവസംകൊണ്ട് ലോകം ചുറ്റിപ്പറന്നു. എന്നാലിന്നോ? രണ്ടു ദിവസംപോലും വേണ്ട, ലോകമൊട്ടുക്കു പ്രദക്ഷിണം വയ്ക്കാൻ. നാളത്തെ സ്ഥിതിയോ? അത് ആലോചിക്കാൻപോലും വയ്യ. അത്രയ്ക്ക് അമ്പരപ്പിക്കുന്ന വിധമാണ്, വിവിധ തുറകളിൽ വിമാനത്തിന് അനുദിനം ഉണ്ടായിക്കൊണ്ടിരിക്കുന്ന പുരോഗതി.

## അഭ്യാസം

പദങ്ങൾ: —

| | | |
|---|---|---|
| അനന്തം | ഇദംപ്രഥമം | പരാമർശിക്കുക |
| പ്രതാപി | ഉദ്യമം | അനുദിനം |
| പ്രതിഭാശാലി | സമുദ്രോപരി | പുരോഗതി |
| മാതൃക | നിർമ്മാണം | ന്യൂനത |
| യാഥാർത്ഥ്യം | വൈമാനികൻ | ഘടിപ്പിക്കുക |
| രസകരം | തരണംചെയ്യുക | സ്വീകരണം |
| വാതകം | പ്രദക്ഷിണം | തുറ |
| വിപത്ത് | സഫലം | യത്നം |
| മോഹിക്കുക | | |

ചോദ്യങ്ങൾ:—

1. പുഷ്പകവിമാനം ആരുടെ വകയായിരുന്നു? അതാർക്കു പിന്നീടു കിട്ടി?
2. ബലൂണിൽ വായുവിനു പകരം ഹൈഡ്രജൻ നിറയ്ക്കാൻ കാരണമെന്ത്?
3. ഹൈഡ്രജനെ അപേക്ഷിച്ച് ഹീലിയത്തിനുള്ള മെച്ചം എന്തായിരുന്നു?
4. റൈറ്റ് സഹോദരൻമാരുടെ പരിശ്രമത്തിൻെറ ഫലം എന്തായിരുന്നു?
5. വിമാനത്തപാൽ എന്നാരംഭിച്ചു?
6. ചാറൽസ് ലിൻഡ്ബർഗിനു വമ്പിച്ച സ്വീകരണം കിട്ടാൻ എന്താണു കാരണം?
7. എന്തു രസംപിടിച്ച അനുഭവമായിരിക്കും അത്!
   അതുതന്നെ കൗതുകമുണ്ടാക്കുന്ന ഒരറിവല്ലേ?—ഈ വാക്യങ്ങളിൽ കാണുന്ന ചിഹ്നങ്ങൾ ശ്രദ്ധിക്കുക. ഈ മട്ടിലുള്ള വാക്യങ്ങൾ രചിക്കുക.
8. വാക്യത്തിൽ ഉപയോഗിക്കുക:—

   ഉടലെടുക്കുക, രൂപംകൊള്ളുക, ചുറ്റിയടിക്കുക, ഊറ്റം കൊള്ളുക.

---

പാഠം 8

# പണത്തിനു പകരം വടി

കോടതി കൂടിയിരിക്കുന്നു. രണ്ട് ആവലാതിക്കാർ ന്യായാധിപൻെറ മുമ്പിൽ നിൽക്കുകയാണ്. വൃദ്ധൻമാരാണ് രണ്ടു പേരും. ഒരാളിൻെറ കൈയിൽ സാമാന്യം വണ്ണമുള്ള ഒരു സവാരി വടിയുണ്ട്. ഇതരനാണ് ന്യായാധിപനോട് സങ്കടം ഉണർത്തുന്നത്.



''ഏമാനേ ഈ സങ്കടമൊന്നു കേൾക്കണേ. അല്പകാലം മുമ്പ് ഞാൻ ഈ മനുഷ്യനു പത്തു സ്വർണ്ണനാണയം കടം കൊടുത്തു. ആവശ്യപ്പെടുമ്പോൾ തിരികെ തരാമെന്ന ഉറപ്പിൻമേലാണ് ഞാൻ കൊടുത്തത്. അയാളെ ബദ്ധപ്പെടുത്തേണ്ടെന്നു കരുതി ഞാൻ ഒന്നുരണ്ടു വർഷം മടക്കിച്ചോദിച്ചതേയില്ല. ഈയിടെ എൻെറ അത്യാവശ്യം നിമിത്തം പണം ചോദിച്ചപ്പോൾ അയാൾ യാതൊരു കൂസലും കൂടാതെ പറയുകയാണ്, പണം തിരിച്ചുതന്നുകഴിഞ്ഞു എന്ന്. സത്യമായിട്ടു ഞാൻ പണം കൊടുത്തതാണ് ഏമാനേ. പക്ഷേ എന്തുചെയ്യാം! അതു തെളിയിക്കാൻ ഒരു സാക്ഷിയില്ലാതെ പോയി. ഈശ്വരനേ ഉള്ളൂ എനിക്കു സാക്ഷി. ആ ഈശ്വരനെ സാക്ഷിയാക്കി അയാൾ ഈ കോടതിസമക്ഷം സത്യം ചെയ്യട്ടെ, പണം എന്നെ ഏല്പിച്ചു എന്ന്. അതുമതി. അയാൾ അതു ചെയ്യുമെങ്കിൽ ഞാൻ നഷ്ടം സഹിച്ചോളാം.''

ഇതുകേട്ട് ന്യായാധിപൻ വടിയും ഊന്നി നിൽക്കുന്ന വൃദ്ധനോട് ചോദിച്ചു:

''ശരിയാണോ ഈയാൾ പറയുന്നത്? നിങ്ങൾ ഈയാളിൽ നിന്നു പണം കടം വാങ്ങിയിട്ടുണ്ടോ? അതു തിരിയെ കൊടുത്തുവോ?''

വടിക്കാരൻ വൃദ്ധന്റെ മറുപടി ഇപ്രകാരമായിരുന്നു: ''ഏമാനേ ഇയാൾ പറഞ്ഞത് ശരിയും തെറ്റുമാണ്. ഞാൻ പണം കടം വാങ്ങിച്ചു എന്നു പറയുന്നതു ശരി; അതു തിരിയെ കൊടുത്തില്ല എന്നു പറഞ്ഞതു വെറും പൊളി.''

''കോടതി മുമ്പാകെ സത്യമേ ബോധിപ്പിക്കാവൂ എന്നറിയാമല്ലോ?'' ന്യായാധിപൻ ഗൗരവം ഓർമ്മിപ്പിച്ചു.

''ഞാൻ സത്യം ചെയ്യാം ഏമാനേ, അങ്ങയുടെ കൈയിലിരിക്കുന്ന ന്യായദണ്ഡിൽ തൊട്ടു സത്യം ചെയ്യാം. ഈയാളുടെ പണം മടക്കിക്കൊടുത്തു എന്ന്,'' എന്നായി വടിക്കാരൻ വൃദ്ധൻ.

''എന്നാൽ സത്യം ചെയ്യട്ടെ'' ന്യായാധിപൻ ആജ്ഞാപിച്ചു. വൃദ്ധൻ കൈയിലിരുന്ന സവാരിവടി വാദിയായ വൃദ്ധന്റെ കൈയിൽ കൊടുത്തിട്ട് ന്യായാധിപന്റെ ദണ്ഡുപിടിച്ചു സത്യം ചെയ്തു.

''ദൈവം സാക്ഷിയായി ഞാൻ കടം വാങ്ങിച്ച തുക ഈ നിൽക്കുന്നയാളിനു മടക്കിക്കൊടുത്തിട്ടുണ്ട്. സത്യം, സത്യം, സത്യം.''

ന്യായാധിപൻ പരാതിക്കാരൻ വൃദ്ധന്റെ നേർക്ക് തിരിഞ്ഞു. ''എന്താ, നിങ്ങൾക്ക് വല്ലതും പറയാനുണ്ടോ?''

എതിരാളി സത്യം ചെയ്തതുകേട്ട് അന്തംവിട്ടുനിന്നുപോയ പരാതിക്കാരൻ ഇങ്ങനെ ഉത്തരം നൽകി.

''ഏമാനേ, ഞാൻ ഇനി എന്തു പറയാനാണ്! അയാൾ സത്യം ചെയ്തിരിക്കുകയല്ലേ? ഒരുപക്ഷേ അയാൾ പണം തിരിച്ചു തന്നിരിക്കാം. ഞാൻ എങ്ങനെയോ മറന്നതാകാൻ മതി.''

ഇതുകേട്ടതോടെ താൻ ജയിച്ചെന്നമട്ടിൽ സ്ഥലം വിടാൻ വട്ടംകൂട്ടുകയായിരുന്നു സത്യപ്രതിജ്ഞ ചെയ്ത വൃദ്ധൻ. അയാൾ ഇതരന്റെ പക്കൽനിന്നും സവാരിവടി തിരിയെ വാങ്ങിച്ചു. ന്യായാധിപനാകട്ടെ അയാളുടെ മട്ടും ഭാവവും സൂക്ഷിച്ചുനോക്കിക്കൊണ്ടിരിക്കുകയായിരുന്നു. വിജയിയായി യാത്രയ്ക്കൊരുങ്ങിയ മനുഷ്യനെ അദ്ദേഹം അടുത്തുവിളിച്ച് സവാരിവടി കൈയിൽ വാങ്ങിച്ചു. അതിൽപ്പിന്നെ ആവലാതിക്കാരൻ വൃദ്ധനെ ആ വടി ഏൽപിച്ചിട്ടു പറഞ്ഞു:

''നിങ്ങളുടെ പണത്തിനുപകരം ഈ വടി കൊണ്ടുപോകൂ.''

പക്ഷേ പരാതിക്കാരൻ തൃപ്തനായില്ല.

''ഈ വടിക്ക് എങ്ങനെ ഞാൻ കൊടുത്ത പണത്തിന്റെ വില യാകും?'' അയാൾ ആരോടെന്നില്ലാതെ തന്റെ അതൃപ്തി പ്രകടിപ്പിച്ചു.

ഉടൻതന്നെ ന്യായാധിപൻ കോടതിയിലെ ചില ശിപായി മാരെ വിളിച്ചു. ആ സവാരിവടി തല്ലിപ്പൊളിക്കാൻ ഉത്തരവായി. അവർ കൽപനയനുസരിച്ചു വടി രണ്ടായി തല്ലിപ്പിളർന്നപ്പോ ഴുണ്ട് അതാ അതിനുള്ളിൽ പത്തു സ്വർണ്ണനാണയം!

ഇതെല്ലാം കണ്ടും കേട്ടും കോടതിയിൽ നിന്നിരുന്ന എല്ലാ പേരും ന്യായാധിപന്റെ ബുദ്ധിയെ മുക്തകണ്ഠം പ്രശംസിച്ചു.

### അഭ്യാസം

പദങ്ങൾ:—

| | | |
|---|---|---|
| ആവലാതി | ന്യായദണ്ഡ് | സവാരി |
| ന്യായാധിപൻ | അന്തംവിടുക | കൂസൽ |
| വൃദ്ധൻ | വട്ടംകൂട്ടുക | സമക്ഷം |
| ഇതരൻ | വിജയി | പൊളി |
| ബദ്ധപ്പെടുത്തുക | പ്രകടിപ്പിക്കുക | ആജ്ഞാപിക്കുക |
| സാക്ഷി | മുക്തകണ്ഠം | വാദി |
| ബോധിപ്പിക്കുക | പ്രശംസിക്കുക | പരാതി |
| സഗൗരവം | സ്ഥലംവിടുക | തൃപ്തൻ |

ചോദ്യങ്ങൾ:—

1. വൃദ്ധന്മാർ തമ്മിൽ എന്തിനെപ്പറ്റിയായിരുന്നു തർക്കം?
2. ന്യായാധിപൻ നീതി നടത്തുന്നതിനു സ്വീകരിച്ച മാർഗ്ഗം എന്തായിരുന്നു?
3. വർത്തമാനകാലക്രിയയാക്കി മാറ്റുക:—

| | |
|---|---|
| പ്രശംസിച്ചു | ഓർമ്മിപ്പിച്ചു |
| കൊടുത്തു | തിരിഞ്ഞു |
| പോയി | വാങ്ങിച്ചു |

4. അയാൾ യാതൊരു കൂസലും കൂടാതെ പറയുകയാണ്, പണം തിരിച്ചു തന്നുകഴിഞ്ഞു എന്ന്—ഇത്തരം വാക്യങ്ങൾ രചിക്കുക.

---

പാഠം 9

# കാട്ടുതീയിൽപ്പെട്ട കുടുംബം

അരണ്യം തന്നിൽ പിടിപെട്ടിതു വഹ്നിദേവൻ
കരഞ്ഞുതുടങ്ങിനാൾ ജരിതതാനുമപ്പോൾ.
''നിർഘൃണനായ പിതാവിവറ്റെയുപേക്ഷിച്ചാൻ
ദുഃഖിക്കുമാറായി ഞാൻ പൈതങ്ങളിവരോടും.

പറക്കപ്പോകാതെയും വന്നിതുബ്ബാലന്മാർക്കു
നിരക്കെപ്പിടിപെട്ടു വനത്തിലഗ്നിതാനും.
ഞാനിനിയിവറ്റെ? —എന്തോർത്തതെൻ തമ്പുരാനേ!
കാനനത്തിങ്കലഗ്നി പിടിച്ചൂ നാലുപാടും.''
ഇങ്ങനെ കരയുമ്പോൾ പൈതങ്ങളുരചെയ്താർ:
''എങ്ങാനും പൊയ്ക്കൊൾകമ്മേ നീകൂടെ മരിക്കേണ്ട
ഞങ്ങൾ ചാകിലോപിന്നെപ്പെറ്റുസന്തതിയുണ്ടാ–
മെങ്ങനെയുണ്ടാകുന്നു നീകൂടെ മരിക്കിലോ?
ഞങ്ങളെ സ്നേഹിച്ചു നീ സന്താനം മുടിക്കേണ്ട
മംഗലം വന്നുകൂടും പിന്നെയുമെന്നേവരൂ.''



എന്നതുകേട്ടുപറഞ്ഞീടിനാൾ ജരിതയും:
''എന്നുടെ പൈതങ്ങളേ, നിങ്ങളുമൊന്നുവേണം,
ഇക്കണ്ടമരത്തിൻ കീഴുണ്ടെലിമടയതിൽ
പുക്കുകൊള്ളുവിൻനിങ്ങളെന്നാൽ ഞാനൊന്നുചെയ്വൻ
പൂഴികൊണ്ടതിൻമുഖം മൂടിവയ്ക്കയും ചെയ്യാ–
മൂഴിതൻതാഴെത്തീയും തട്ടുകയില്ലയല്ലോ.
കീഴേപോയ്ക്കിടന്നുകൊണ്ടീടുവിൻ, തീയാറിയാൽ
പൂഴിയും നീക്കിക്കൊണ്ടു പോന്നുകൊള്ളുവനല്ലോ.
പൈതങ്ങളതുകേട്ടു മാതാവോടുരചെയ്താർ:
''പൈദാഹമോടു മേവുന്നെലിയുണ്ടതിലമ്മേ
പറപ്പാൻ ചിറകില്ല നടപ്പാനില്ലകാലു–
മിറച്ചികണ്ടാലെലി പിടിച്ചുതിന്നുമല്ലോ.

ജന്തുക്കൾ ഭക്ഷിച്ചിട്ടു മരിക്കുന്നതിൽ ഭേദം
വെന്തുചാകുന്നതത്രേ ഗതിയെന്നറിഞ്ഞാലും.''
എന്നതുകേട്ടനേരം വന്നൊരു ശോകത്തോടെ
തന്നുടെ പൈതങ്ങളെ നോക്കിയും കരഞ്ഞിട്ടും
പിന്നെത്താൻ പറക്കയും മറിഞ്ഞുനോക്കുകയു–
മെന്നുടെ കർമ്മമെന്നു കൽപിച്ചുപോയാളവൾ.

മഹാഭാരതം കിളിപ്പാട്ട്] [എഴുത്തച്ഛൻ

അഭ്യാസം

ചോദ്യങ്ങൾ:—

1. തങ്ങൾ നശിച്ചാലും അമ്മ രക്ഷപ്പെടണമെന്നു കിളിക്കുഞ്ഞുങ്ങൾ പറയാൻ കാരണമെന്ത്?
2. കുഞ്ഞുങ്ങൾ രക്ഷപ്പെടാൻ അമ്മ പറഞ്ഞ ഉപായം എന്തായിരുന്നു?
3. ആ ഉപായം കുഞ്ഞുങ്ങൾ നിരസിച്ചതെന്തുകൊണ്ട്?
4. കുട്ടികളെ വിട്ടുപിരിഞ്ഞുപോകുമ്പോൾ അമ്മയുടെ അവസ്ഥ എന്തായിരുന്നു?
5. അമ്മയ്ക്കും കുഞ്ഞുങ്ങൾക്കും ഒരുപോലെ വേദനയുണ്ടാക്കുന്ന ആ വേർപാടിന് അവർ എന്തുകൊണ്ടു തയ്യാറായി?
6. അമ്മയും കുഞ്ഞുങ്ങളും തമ്മിലുള്ള സംഭാഷണം ഗദ്യരൂപത്തിൽ പറയുക.
7. 'ഞാനിനിയിവറ്റെ' എന്ന് വാക്യം പകുതി പറഞ്ഞു നിറുത്തിയതെന്തുകൊണ്ട്?
8. "എന്തോർത്തതെൻ തമ്പുരാനെ!"— എന്താണ് പക്ഷി ഓർത്തത്?

---

പാഠം 10

# സിദ്ധാർത്ഥനും അരയന്നവും

[സ്ഥലം: കപിലവസ്തുവിലെ മഹാരാജാവായ ശുദ്ധോദനന്റെ കൊട്ടാരത്തിനടുത്തുള്ള ഉദ്യാനം. ആകാശത്തുകൂടി പറന്നുപോകുന്ന അരയന്നങ്ങളെ നോക്കിക്കൊണ്ട് രണ്ടു കുമാരന്മാർ നിൽക്കുന്നു. അവരിൽ ഒരാൾ മഹാരാജാവിന്റെ പുത്രനായ സിദ്ധാർത്ഥനാണ്. രാജസഹോദരന്റെ പുത്രനായ ദേവദത്തനാണ് മറ്റേയാൾ. സമയം സായാഹ്നം.]

സിദ്ധാ:— നോക്കൂ ദേവദത്താ എത്ര ആനന്ദമാണ് ആ പക്ഷികൾക്ക്, അങ്ങനെ കൂട്ടംകൂടി അണിയണിയായി പറന്നു പോകുമ്പോൾ! 'തട്ടും തടവുമില്ലാത്ത നീലാകാശത്തിൽ എത്ര സ്വാതന്ത്ര്യമായി അവ സഞ്ചരിക്കുന്നു!




ദേവ:—കാണാൻ രസമുണ്ട്; സംശയമില്ല. പക്ഷേ കണ്ടതു കൊണ്ടുമാത്രം എന്തു പ്രയോജനം?

സിദ്ധാ:—ആ ആനന്ദവും സ്വാതന്ത്ര്യവും കാണാൻ കഴിയുന്നതിൽപ്പരം മറ്റെന്തു പ്രയോജനം വേണം!

ദേവ:—അതുകൊണ്ട് ആ പക്ഷികൾക്കല്ലേ പ്രയോജനമുള്ളൂ; നമുക്ക് അതുകൊണ്ട് എന്തു നേടാൻ? ആകാശത്തിലൂടെ നീന്തിപ്പോകുന്ന ആ അരയന്നങ്ങളിലൊന്നിനെയെങ്കിലും എയ്തു താഴത്തിട്ടാൽ ബഹുരസമായി!

സിദ്ധാ:—ഭേഷായി! നല്ല ആലോചന! ഹിംസിച്ചു രസിക്കുക; നമ്മെപ്പോലുള്ള ഒരു ജീവിയുടെ വേദന കണ്ട് സുഖിക്കുക! നിനക്കിതെങ്ങനെ പറയാൻ നാവുപൊങ്ങി? അങ്ങനെ ചിന്തിക്കുന്നതുപോലും കഷ്ടമല്ലേ?

ദേവ:—(പരിഹാസത്തോടെ) ഓ! ഒരു നിസ്സാരപക്ഷിയെ എയ്യുന്നതാണോ ഇത്ര വലിയ കാര്യം! അതിലെന്തുണ്ട് കഷ്ടം? നമ്മുടെ വിനോദത്തിനുവേണ്ടി ഒരു പക്ഷിയെ മുറിവേല്പിച്ചാൽ എന്താണ് തരക്കേട്?

സിദ്ധാ:—ഓരോ ജീവിക്കും തന്റെ ജീവൻ വിലപ്പെട്ടതല്ലേ ദേവദത്താ? നിന്നെ ഒരാൾ മുറിപ്പെടുത്താനോ കൊല്ലാനോ ഒരുങ്ങിയാൽ നിനക്ക് ഇഷ്ടമായിരിക്കുമോ?

ദേവ:—(ഒരു പരിഹാസച്ചിരിയോടെ) ഹ ഹ ഹ! നല്ല കഥയായി! വെറുമൊരു ക്ഷുദ്രജന്തുവിനെപ്പോലെയോ ഈ രാജകുമാരനായ ദേവദത്തൻ!

സിദ്ധാ:—ജീവൻ രണ്ടുപേർക്കും ഒരുപോലെതന്നെ. അതിനു വലിപ്പച്ചെറുപ്പങ്ങളില്ല. നിനക്കു വേണമെങ്കിൽ പക്ഷിയുടെ ജീവൻ നിഷ്പ്രയാസം നശിപ്പിക്കാം. പക്ഷേ ഒരായുസ്സു മുഴുവൻ ശ്രമിച്ചാലും നിനക്കു കഴിയുമോ ഒരു പക്ഷിക്കോ, അതുവേണ്ടാ, ഒരു ചെറിയ പുഴുവിനു പോലുമോ ജീവൻ കൊടുക്കാൻ?

ദേവ:—നാണമാകുന്നില്ലേ നിനക്ക് ഇങ്ങനെ അഹിംസ പ്രസംഗിക്കാൻ! ക്ഷത്രിയവംശത്തിൽ പിറന്നവൻ, നാളെ രാജ്യം ഭരിക്കേണ്ടവൻ, ശത്രുക്കളോട് പടപൊരുതേണ്ടവൻ— കഷ്ടം! കുമാരൻ ഇങ്ങനെയായിപ്പോയല്ലോ!

സിദ്ധാ:—രാജാവ് രക്ഷിക്കാൻ കടപ്പെട്ടവനാണ്. സ്നേഹത്തിലും ദയയിലും നാണം തോന്നുന്നവൻ രൂപംകൊണ്ടു മാത്രമേ മനുഷ്യനാകുന്നുള്ളൂ.

ദേവ:—(അക്ഷമനായി) എനിക്ക് ഈ തത്ത്വംപറച്ചിലൊന്നും കേൾക്കുകയേവേണ്ട. എൻെറ കൈ തരിക്കുന്നു. ആകാശത്തിലേക്ക് അസ്ത്രമയയ്ക്കാൻ. ആ വെളുവെളുത്തു ചന്തം തികഞ്ഞ അന്നങ്ങളിലൊന്നിനെ എനിക്കു കിട്ടിയേ തീരൂ.

(അരയിൽ തിരുകിയിരുന്ന അമ്പുറയിൽനിന്ന് ഒരു ശരമെടുത്തു കൈയിലുള്ള വില്ലുകുലച്ച് അതിൽ തൊടുക്കുന്നു. സിദ്ധാർത്ഥൻ ദേവദത്തൻെറ കൈക്കു പിടിക്കുന്നു.)

സിദ്ധാ:—അരുതു ദേവദത്താ, അരുത്. വന്യമൃഗങ്ങളെപ്പോലെ പെരുമാററരുത്.

ദേവ:—എൻെറ ആശയാണ്. അതിനു തടസ്സം നില്ക്കാൻ ഞാൻ ആരെയും അനുവദിക്കുകയില്ല.

സിദ്ധാ:—എന്തും ആശിക്കാൻ മനുഷ്യന് അവകാശമില്ല.

ദേവ:—വില്ലാളിയായ ഒരു രാജകുമാരനു ചേർന്നതേ ഞാൻ ചെയ്യുന്നുള്ളൂ. അതിന് എനിക്ക് അവകാശമുണ്ട്. അതിവേഗത്തിൽ ചലിച്ചുകൊണ്ടിരിക്കുന്ന ലക്ഷ്യത്തിൽ അമ്പെയ്തു കൊള്ളിക്കാൻ എനിക്കു മിടുക്കുണ്ടോ എന്നു പരീക്ഷിക്കുകയും കൂടിയാണ് ഞാൻ.

സിദ്ധാ:—സാധുക്കളെയും നിസ്സഹായരേയുമല്ല നിഷ്ഠുരമായ പരീക്ഷണത്തിന് ഇരയാക്കേണ്ടത്.

ദേവ:—അതു ഞാൻ നോക്കിക്കൊള്ളാം. കുമാരൻ ഇതിൽ ഇടപെടേണ്ട കാര്യമില്ല. (അമ്പു പെട്ടെന്നു വലിച്ചു വിടുന്നു. സിദ്ധാർത്ഥൻ തടയുന്നതിനുമുമ്പ് ബാണം പൊയ്ക്കഴിഞ്ഞു.)

സിദ്ധാ:—(നിറഞ്ഞ ദുഃഖത്തോടെ) അല്ല, അതു സംഭവിച്ചുവോ ? ഹ ! എന്തൊരവിവേകം !

ദേവ:—(ആകാശത്തുനോക്കിനിന്ന്) ഹയ്യ! കുറിക്കുതന്നെ കൊണ്ടു ! അതാ വീഴുന്നു നൂൽ കെട്ടിപ്പിടിച്ചപോലെ !

(ഒരു അരയന്നം ചോരയുമണിഞ്ഞ് താഴെ വീഴുന്നു. സിദ്ധാർത്ഥൻ ഓടിച്ചെന്നു പക്ഷിയെ എടുക്കുന്നു.)

ദേവ:—(കോപത്തോടെ) എന്ത് ! അനാവശ്യം കാണിക്കുന്നോ ?

സിദ്ധാ:—(ഒന്നും മിണ്ടുന്നില്ല. പക്ഷിയുടെ ചിന്നിയ തൂവലുകൾ തടവുന്നു.)

ദേവ:—എന്റെ അന്നത്തെ തൊടാൻ ആരു പറഞ്ഞു ?

സിദ്ധാ:—ഇത് പ്രത്യേകിച്ച് ആരുടേയും അന്നമല്ല.

ദേവ:—ഞാൻ എയ്തു നിലത്തിട്ട അന്നം എന്റേതാണ്.

സിദ്ധാ:—(പക്ഷിയെ വീണ്ടും വീണ്ടും തലോടിക്കൊണ്ട്) ഇത് എല്ലാപേരുടേയും പക്ഷിയാണ്. തന്റേതുമായിരുന്നു. എപ്പോൾ താൻ അമ്പയച്ചുവോ, ആ നിമിഷം മുതൽ ഇതു തന്റേതല്ലാതായി.

(സിദ്ധാർത്ഥൻ മെല്ലെ മെല്ലെ അമ്പു വലിച്ചൂരുന്നു. പക്ഷിയുടെ ശരീരത്തിൽനിന്ന് ചോര കുടുകുടെ ഒഴുകുന്നു. സിദ്ധാർത്ഥൻ കൂടുതൽ ദുഃഖിതനാകുന്നു.)

ദേവ:—(മറ്റൊന്നും ശ്രദ്ധിക്കാതെ) ഇപ്പറയുന്നത് അപമര്യാദയാണ്. എനിക്ക് എന്റെ അന്നത്തെ കിട്ടണം.



സിദ്ധാ:—എനിക്ക് ഇപ്പോൾ സംസാരിക്കാൻ സാവകാശമില്ല ദേവദത്താ. അവശനിലയിൽപ്പെട്ട ഈ സഹോദരജീവിയെ ശുശ്രൂഷിക്കുകയും ആശ്വസിപ്പിക്കുകയുമാണ് അടിയന്തിരമായ കർത്തവ്യം.

ദേവ:—അപ്പോൾ സിദ്ധാർത്ഥൻ പക്ഷിയെ വിട്ടുതരില്ലെന്നു തീർച്ചയാണോ ?

സിദ്ധാ:—എന്തിനു സംശയിക്കുന്നു ? (പക്ഷിയെ തന്റെ നെഞ്ചോടു ചേർത്തുപിടിച്ച്) പാവം ! എന്തൊരു നെഞ്ചിടിപ്പാണിതിന് !

ദേവ:—ഞാൻ ഈ അതിക്രമം വലിയച്ഛനെ അറിയിക്കാൻ പോവുകയാണ്.

സിദ്ധാ:—അറിയിച്ചുകൊള്ളൂ. അച്ഛൻ തരുന്ന ഏതു ശിക്ഷയും ഞാൻ അനുഭവിച്ചുകൊള്ളാം.

ദേവ:—(ഇച്ഛാഭംഗത്തോടെ തിരക്കിട്ടു പോകുന്നു.)

സിദ്ധാ:—ആരവിടെ ?

(ഒരു പരിചാരകൻ പ്രവേശിച്ചു കുമാരനെ വന്ദിക്കുന്നു.)

സിദ്ധാ:—ഈ അരയന്നത്തിന്റെ മുറിവിൽ വച്ചുകെട്ടാൻ നറുതേനും മറ്റു ലേപനദ്രവ്യങ്ങളും ഉടൻതന്നെ കൊണ്ടുവരൂ.

പരി:—അടിയൻ. (പോകുന്നു.)

സിദ്ധാ:—(ആത്മഗതം) ഞാൻ ഇന്നുവരെ ശാരീരികമായ യാതൊരു വേദനയും അനുഭവിച്ചിട്ടില്ല. അതെങ്ങനെയിരിക്കുമെന്നു ഞാനറിഞ്ഞിട്ടേയില്ല. എനിക്കറിയണം, ഈ പക്ഷി അനുഭവിക്കുന്ന വേദന എന്തെന്ന്.

(സിദ്ധാർത്ഥൻ പക്ഷിയുടെ ദേഹത്തിൽനിന്നൂരി കൈയിൽവച്ചിരുന്ന ശരത്തിന്റെ മുനയുള്ള ഭാഗം തന്റെ കൈത്തണ്ടിൽ കുത്തിയിറക്കുന്നു. അപ്പോഴുണ്ടായ കഠിന വേദനകൊണ്ട് കണ്ണുനീർ ചൊരിയുന്നു.)

സിദ്ധാ:—അപ്പോൾ ഇതാണത് !

(ഈ കാഴ്ച കണ്ടുകൊണ്ടാണ് പരിചാരകൻ സാധനങ്ങളുമായി പ്രവേശിക്കുന്നത്. അയാൾ അമ്പരന്ന് ഓടി അടുത്തു ചെല്ലുന്നു.)

പരി:—അയ്യോ ! ഇതെന്താണു കുമാരാ ! ഇതെങ്ങനെ സംഭവിച്ചു? ആ കോമളകരങ്ങളിൽ ചോര തുളിക്കാൻ, ആ കണ്ണുകൾ കണ്ണുനീരണിയാൻ, എന്തുണ്ടായി ഇവിടെ ? ഇതു തമ്പുരാനറിഞ്ഞാൽ !

സിദ്ധാ:—(വേദന മറച്ചു പുഞ്ചിരിയോടെ) ഒന്നുമിവിടെ സംഭവിച്ചില്ല. ആ സാധനങ്ങൾ തന്നിട്ടു പൊയ്ക്കൊള്ളൂ.

(സാധനങ്ങൾ വാങ്ങിക്കുന്നു. പരിചാരകൻ മനസ്സില്ലാ മനസ്സോടെ പോകുന്നു. സിദ്ധാർത്ഥൻ പക്ഷിയുടെ മുറിവു ഭേദമാക്കാൻ വേണ്ട ശുശ്രൂഷകൾ ചെയ്യുന്നു.)

## അഭ്യാസം

പദങ്ങൾ:—

| | | |
|---|---|---|
| ഉദ്യാനം | നീലാകാശം | നിസ്സാരം |
| സായാഹ്നം | തട്ടും തടവും | പരിഹാസം |
| കുമാരൻ | ഹിംസിക്കുക | ക്ഷുദ്രജന്തു |
| നിഷ്പ്രയാസം | ബാണം | തലോടുക |
| ക്ഷത്രിയവംശം | അവിവേകം | ഇച്ഛാഭംഗം |
| അഹിംസ | കുറിക്കുകൊള്ളുക | പരിചാരകൻ |
| അസ്ത്രം | അപമര്യാദ | ലേപനദ്രവ്യങ്ങൾ |
| ശരം | അവശനില | ശാരീരികം |
| വില്ലാളി | സഹോദരജീവി | കഠിനവേദന |
| ചലിക്കുക | ആശ്വസിപ്പിക്കുക | കോമളകരം |
| നിസ്സഹായർ | അടിയന്തിരം | മനസ്സില്ലാ— |
| നിഷ്ഠുരം | കർത്തവ്യം | മനസ്സോടെ |
| പരീക്ഷണം | അതിക്രമം | പ്രയോജനം |
| ചിന്നുക | തടസ്സം | വിനോദം |
| തരക്കേട് | കടപ്പെട്ടു | അക്ഷമ |
| അണി | തുളിക്കുക | ഭേദമാക്കുക |

ചോദ്യങ്ങൾ:—

1. ഈ പാഠത്തിലുള്ള കാകു, ആശ്ചര്യചിഹ്നം—എന്നിവ ശ്രദ്ധിച്ച് അവകൊണ്ട് വാക്യങ്ങൾക്ക് വന്നിട്ടുള്ള അർത്ഥവ്യത്യാസം ധരിക്കുക.

2. വാക്യങ്ങളിൽ ഉപയോഗിക്കുക:—

   തട്ടും തടവും, കുറിക്കുകൊള്ളുക, മനസ്സില്ലാമനസ്സോടെ, അണിയണിയായി, നാവുപൊങ്ങുക, പടപൊരുതുക, തത്ത്വം പറച്ചിൽ.

3. ഈ നാടകം ക്ലാസ്സിൽ അഭിനയിക്കുക.

പാഠം 11

# ആദ്യത്തെ ഖലീഫ

ഇസ്ലാംമതപ്രവാചകനായ മുഹമ്മദുനബിയുടെ പ്രിയ ശിഷ്യരായിരുന്നു അബൂബക്കറും ഉമറും. ആദ്യമായി ഇസ്ലാംമതം സ്വീകരിച്ചത് അബൂബക്കറാണ്. തനിക്കുള്ള തെല്ലാം ത്യജിച്ചും പ്രവാചകനെ സഹായിക്കാൻ അദ്ദേഹം സന്നദ്ധനായിരുന്നു. സേവനതൽപരനായിരുന്ന ഉമറിനു പോലും ത്യാഗിയെന്ന നിലയിൽ അബൂബക്കറിനൊപ്പം എത്താൻ കഴിഞ്ഞിരുന്നില്ല.

ഒരിക്കൽ പൊതുക്കാര്യങ്ങൾക്കുവേണ്ട മുതൽ ശേഖരിക്കാ നായി നബി സംഭാവനകൾ ആവശ്യപ്പെട്ടു. പ്രവാചകന്റെ അഭിലാഷം ഗ്രഹിച്ച ഉമർ ഇങ്ങനെ വിചാരിച്ചു.

''ദൈവകാര്യത്തിനു ധനം ചെലവുചെയ്യേണ്ട അവസരങ്ങ ളിലെല്ലാം അബൂബക്കർ എന്നെ കവച്ചുവയ്ക്കാറുണ്ട്. ഇത്ത വണ അദ്ദേഹം കൊടുക്കുന്നതിനെക്കാൾ കൂടുതൽ ഞാൻ കൊടുക്കും.''

ഉമർ തന്റെ സ്വത്തുക്കൾ മുഴുവനും രണ്ടായി ഭാഗിച്ചു. ഒരുഭാഗം കുടുംബത്തിനുവേണ്ടി നീക്കിവച്ചു. മറ്റേഭാഗം പൊതുക്കാര്യനിധിയിലേക്കു നൽകി.

''നിങ്ങളുടെ കുടുംബത്തിനു വല്ലതും ബാക്കിവച്ചോ ഉമർ?'' പ്രവാചകൻ അന്വേഷിച്ചു.

''ഉവ്വു, തിരുമേനി,'' ഉമർ ഉത്തരം പറഞ്ഞു.

''എത്രത്തോളം ?''

''സ്വത്തു രണ്ടായി പകുത്തതിൽ ഒരുഭാഗം.''

ഈ സംഭാഷണം കഴിഞ്ഞ് ഏറെത്താമസിയാതെ അബൂ ബക്കർ തന്റെ സംഭാവനയുമായി വന്നുചേർന്നു. തനിക്കു ണ്ടായിരുന്ന സർവ്വധനവും നബിയുടെ മുമ്പിൽ സമർപ്പിച്ചു. ഉമറിനോടു ചോദിച്ച ചോദ്യംതന്നെ പ്രവാചകൻ ആവർത്തി ക്കുകയുണ്ടായി.

''താങ്കളുടെ കുടുംബാവശ്യത്തിന് എന്തു നീക്കിവച്ചു അബൂബക്കർ?''

''അല്ലാഹുവെയും പ്രവാചകനെയും അവർക്കു നീക്കി വച്ചിട്ടുണ്ട്''—അതായിരുന്നു മറുപടി.

മഹാത്മാവായ ഈ നബിശിഷ്യനെ പ്രവാചകൻെറ നിര്യാണത്തിനുശേഷം ആദ്യത്തെ ഖലീഫയായി തിരഞ്ഞെടുത്തു. ആ സ്ഥാനത്തിന് അദ്ദേഹം നിസ്സംശയം അർഹനായിരുന്നു. എന്നാൽ ഹൃദയംനിറഞ്ഞ വിനയത്തോടുകൂടിയാണ് അബൂബക്കർ ആ പദവി സ്വീകരിച്ചത്. ആ സന്ദർഭത്തിൽ ചെയ്ത പ്രസംഗം ഇങ്ങനെ സംഗ്രഹിക്കാം.

''സഹോദരങ്ങളേ, അല്ലാഹുവാണെ, ഖലീഫ ആകാൻ ഞാൻ ഒരിക്കലും ആഗ്രഹിച്ചിരുന്നില്ല. ജനങ്ങൾക്കു വല്ല കുഴപ്പവും വരുമോ എന്ന് ഭയപ്പെട്ടാണ് ഈ മഹാഭാരം വഹിക്കാൻ ഞാൻ പ്രേരിതനായത്. ഇത് എന്നെ തീരെ സന്തോഷിപ്പിക്കുന്ന കാര്യമല്ല. കരുണാനിധിയായ ദൈവത്തിൻെറ തുണയില്ലാതെ ഇക്കാര്യം നിർവ്വഹിക്കാൻ സാദ്ധ്യമല്ല. ഞാൻ സന്മാർഗ്ഗത്തിൽക്കൂടി ചരിക്കുകയാണെങ്കിൽ മാത്രം നിങ്ങൾ എന്നെ സഹായിക്കുക. നേരേമറിച്ച് ഞാൻ തെറ്റുചെയ്യുകയാണെങ്കിൽ അത് എനിക്കു കാണിച്ചുതരികയും തിരുത്തുകയും ചെയ്യുക.''

പ്രസംഗംപോലെതന്നെയായിരുന്നു അബൂബക്കറിൻെറ പ്രവൃത്തികളും. ഖലീഫ ആയിരുന്ന കാലമത്രയും അദ്ദേഹം പ്രജകളുടെ നന്മയും ക്ഷേമവും ലാക്കാക്കി പ്രയത്നിച്ചു. ഖജനാവിലുള്ള സമ്പത്തു മുഴുവനും ജനങ്ങൾക്ക് ഉപകാരപ്രദമായി ഖലീഫ ചെലവഴിച്ചു. അനാഥരുടെ കണ്ണീർ തുടച്ചു മാററുക ഒരു ജീവിതവ്രതമായിരുന്നു അദ്ദേഹത്തിന്.

മരണം ആസന്നമായ കാലത്ത് ഖലീഫ അബൂബക്കർ ചുറ്റുപാടും നിന്നിരുന്നവരോട് ഇപ്രകാരം പറഞ്ഞു:

''ഞാൻ അധികാരം ഏറ്റെടുത്തതു മുതൽ സുഖകരമായ ഭക്ഷണമോ വസ്ത്രമോ ഉപയോഗിച്ചിട്ടില്ല. പൊതുവകയായി ഒരു അടിമയും ഒരു ഒട്ടകവും ഒരു വസ്ത്രവും ഇവിടെയുണ്ട്.''

ആ പൊതുമുതൽ ഉമറിൻെറ സന്നിധിയിൽ എത്തിച്ചുകൊടുക്കാൻ പ്രിയപുത്രിയായ ആയിഷയെ അദ്ദേഹം ചുമതലപ്പെടുത്തുകയും ചെയ്തു.

## അഭ്യാസം

പദങ്ങൾ:—

| | | |
|---|---|---|
| സ്ഥാപകൻ | ഇസ്ലാം | സമർപ്പിക്കുക |
| ത്യജിക്കുക | സർവ്വധനം | സംഭാവന |
| സന്നദ്ധൻ | മഹാത്മാവ് | അധികാരം |
| സേവനതൽപരൻ | നിര്യാണം | തുണ |
| ത്യാഗി | അർഹൻ | നിർവ്വഹിക്കുക |
| പ്രവാചകൻ | പദവി | സന്മാർഗ്ഗം |
| അഭിലാഷം | ചരിക്കുക | ലാക്കാക്കി |
| കവച്ചുവയ്ക്കുക | സംഗ്രഹിക്കുക | ഉപകാരപ്രദം |
| പൊതുക്കാര്യനിധി | ജീവിതവ്രതം | അനാഥൻ |
| പ്രേരിതൻ | സുഖകരം | ആസന്നം |
| കരുണാനിധി | പൊതുവക | അവസരം |
| ആവർത്തിക്കുക | | |

ചോദ്യങ്ങൾ:—

1. രണ്ടു ശിഷ്യരോടും നബി ചോദിച്ച ചോദ്യങ്ങൾക്ക് കിട്ടിയ മറുപടികൾ എന്തായിരുന്നു ?
2. അബൂബക്കറിന്റെ മറുപടിയിൽ നിന്ന് അദ്ദേഹത്തെപ്പറ്റി നിങ്ങളെന്തു മനസ്സിലാക്കി ?
3. ''ഖലീഫയുടെ പ്രസംഗം പോലെയായിരുന്നു പ്രവൃത്തിയും.''— എങ്ങനെ അറിയാം ?
4. മരിക്കുന്നതിനുമുമ്പ് ഖലീഫ പറഞ്ഞ വാക്യങ്ങളിൽ നിന്ന് അദ്ദേഹത്തിന്റെ സ്വഭാവത്തെപ്പറ്റി എന്തു ധരിക്കാം?
5. താഴെക്കാണുന്ന ക്രിയകളുടെ ഭാവികാലരൂപം കുറിക്കുക:—

| | |
|---|---|
| ആവശ്യപ്പെട്ടു | നൽകി |
| വിചാരിച്ചു | കഴിഞ്ഞു |
| ഭാഗിച്ചു | സമർപ്പിച്ചു |

---

പാഠം 12

# വേലയും വിശ്രമവും

പത്തുമണിമുതൽ നാലുമണിവരെ വിദ്യാലയത്തിൽ പഠിച്ചുകൊണ്ടിരിക്കുന്ന നിങ്ങൾക്ക് നാലുമണി കഴിഞ്ഞാൽ എന്തൊരു ഉത്സാഹമാണ്! അത്രയും നേരം ഒട്ടുമിക്കവാറും ഒരിടത്തു തന്നെയിരുന്ന്, അധ്യാപകൻ പറയുന്ന കാര്യങ്ങൾ തുടരെക്കേട്ട്, വായനയും കണക്കുകൂട്ടലും നടത്തി, പിന്നീടു പുറത്തിറങ്ങുമ്പോൾ നിങ്ങളുടെ ശരീരവും മനസ്സും ഒരുപോലെ ക്ഷീണിച്ചിരിക്കും. തുള്ളിച്ചാടിക്കളിക്കാനും നേരമ്പോക്കുകൾ തട്ടിവിട്ടു പൊട്ടിച്ചിരിക്കാനും രസമുള്ള കുസൃതികൾ കാണിക്കാനുമൊക്കെ അപ്പോൾ ഏതു കുട്ടിക്കും തോന്നിപ്പോകും. ചിലർ പന്തുകളിസ്ഥലത്തേക്ക് ഓടിച്ചെല്ലും. മറ്റുചിലർ വേറെ ചില കളികൾക്കു വട്ടംകൂട്ടും. ഇനി ഒരുകൂട്ടർ, ഒത്തുചേർന്ന് ആർത്തുല്ലസിച്ച് വീടുകളിലേക്ക് യാത്രയാകും. ഇങ്ങനെ വിനോദിച്ച് അൽപസമയമെങ്കിലും വിശ്രമിക്കാൻ സൗകര്യമില്ലാത്തവർക്ക് സശ്രദ്ധം പഠിക്കാനും ബുദ്ധികൊണ്ടു പരിശ്രമിക്കാനും സാധിക്കുകയില്ല.

ഇതുപോലെതന്നെയാണ് നിങ്ങളുടെ അദ്ധ്യാപകന്റെയും അവസ്ഥ. സ്വന്തം ജോലി ഉന്മേഷത്തോടുകൂടി ചെയ്തുതീർക്കണമെങ്കിൽ അദ്ദേഹത്തിനും വിശ്രമം വേണം. മനസ്സിന് ആനന്ദം പകരുന്നവിധത്തിൽ ആ വിശ്രമാവസരം ഉപയോഗിക്കണം. ആശാരി, കൊല്ലൻ, കൃഷിക്കാരൻ, കച്ചവടക്കാരൻ തുടങ്ങിയ എല്ലാത്തരം ജോലിക്കാർക്കും വിശ്രമം കൂടിയേതീരൂ. സന്ധ്യവരെ വേലചെയ്തു തളർന്ന പണിക്കാർ അനന്തരം സിനിമാശാലകളിലും നാടകക്കൊട്ടകകളിലും തിരക്കിട്ടുപോകുന്നതു നാം കാണാറുണ്ടല്ലോ.

വിശ്രമം എന്നുവച്ചാൽ ഒന്നും ചെയ്യാതെ ഒരിടത്ത് ഇരിക്കുകയോ കിടക്കുകയോ ചെയ്യുക എന്നല്ല അർത്ഥം. അങ്ങനെ വിശ്രമിക്കുന്നവർക്ക് യാതൊരു വിശ്രമവും കിട്ടുകയില്ല. വീണ്ടും പ്രവർത്തിക്കാൻ കഴിവും താൽപര്യവും ലഭിക്കണമെന്നുള്ളപക്ഷം, വിശ്രമിക്കുന്ന അവസരത്തിൽ നാം ആനന്ദം അനുഭവിക്കണം. ഒരു വേല ചെയ്തുകൊണ്ടിരിക്കുമ്പോൾ അതു ഭംഗിയായും പൂർണ്ണമായും ശീഘ്രമായും നിർവ്വഹിക്കുകയാണു നമ്മുടെ ലക്ഷ്യം. ആ ലക്ഷ്യത്തിൽ നമ്മുടെ മനസ്സ് എപ്പോഴും ഉടക്കിയിരിക്കും. ഒറ്റക്കാര്യത്തിൽ മാത്രമേ ശ്രദ്ധ മുഴുവനും അർപ്പിക്കാൻ ആ സന്ദർഭത്തിൽ പറ്റുകയുള്ളൂ.

മനസ്സിന് യഥേഷ്ടം സഞ്ചരിക്കാൻ അപ്പോഠം സാധ്യമല്ല. വേലകഴിഞ്ഞു വിശ്രമിക്കുമ്പോഠം മനസ്സിൻെറ മുറുക്കം കുറയും. അതിനു അയവുകിട്ടും. അപ്പോഠം കിട്ടാവുന്നിട ത്തോളം ആനന്ദം സമ്പാദിക്കാൻ മനസ്സ് ആഗ്രഹിച്ചുപോകും. ആനന്ദം പ്രദാനം ചെയ്യുന്ന ചുറ്റുപാടുകഠം ഉണ്ടെങ്കിൽ മനസ്സിൻെറ വാട്ടവും ചടവുമെല്ലാം നീങ്ങും; വീണ്ടും ശക്തിയും ഉത്സാഹവുമെല്ലാം സംഭരിക്കാൻ സാധിക്കും.

ഫുട്ബാളിൽ കാറ്റടിച്ചുകയറ്റുന്നത് കണ്ടിട്ടില്ലേ? കാറ്റുനിറച്ച പന്താണ് കളിക്ക് ഉപയോഗിക്കുന്നത്. കളി കഴിഞ്ഞാൽ കാറ്റു തുറന്നുവിട്ട് പന്ത് അയച്ചിടാറുണ്ട്. വീണ്ടും കളിക്കേണ്ടിവരുമ്പോഴാണ് കാറ്റടിക്കുന്നത്. അയച്ചിടാതെ സൂക്ഷിച്ചാൽ പന്തു ചീത്തയായിപ്പോയെന്നുവരും. അതു പോലെയാണ് വിശ്രമത്തിൻെറ കാര്യവും. വേലകഴിഞ്ഞ് വിശ്രമം അനുഭവിച്ചില്ലെങ്കിൽ വേല ആവർത്തിക്കാൻ മനുഷ്യനു ശേഷി കാണുകയില്ല. വേല അവിരാമം തുടർന്നു കൊണ്ടേയിരുന്നാൽ പന്തു ചീത്തയായി പൊട്ടിപ്പോകുന്നതു പോലെ, മനുഷ്യനും തകരാതെ തരമില്ല.

വേലചെയ്യുന്നവന് ആനന്ദകരമായ വിശ്രമം അനുപേക്ഷ ണീയമാണെന്നു മനസ്സിലായല്ലോ. അതുപോലെതന്നെ ജോലി ചെയ്യാത്തവൻെറ വിശ്രമത്തെക്കുറിച്ചും അറിയേണ്ടതുണ്ട്. നേരം പുലർന്നാൽ പിറ്റേന്ന് പുലരുംവരെ പറയത്തക്ക യാതൊരു ജോലിയും ചെയ്യാതിരിക്കുന്നവന് വിശ്രമസുഖം എന്തെന്ന് അറിയാൻ വയ്യതന്നെ. അയാഠം എപ്പോഴും വിശ്രമിക്കുകയാണ്. പക്ഷേ ഉന്മേഷരഹിതമായ അറുമുഷിപ്പൻ വിശ്രമമാണത്. രാത്രിയില്ലെങ്കിൽ പകൽവെളിച്ചത്തിന് എന്തു പ്രാധാന്യവും സൗന്ദര്യവും ആണുള്ളത്! ദീപപ്രഭ അറിയുന്നതിന് ഇരുട്ടു കൂടിയേ കഴിയൂ. ശ്രമവും വിശ്രമവും ഇടകലർന്നിരുന്നാലേ രണ്ടുകൊണ്ടും പ്രയോജനം സിദ്ധിക്കൂ.

വിശ്രമവേളകഠം ഒരു പ്രവൃത്തിയും ചെയ്യാതിരിക്കുന്ന അവസരങ്ങളല്ല. സ്ക്കൂഠംസമയം കഴിഞ്ഞ് പന്തുകളിക്കുന്നതും പാട്ടുപാടുന്നതും ചിത്രം വരയ്ക്കുന്നതും സിനിമകാണുന്നതു മെല്ലാം പ്രവൃത്തികഠംതന്നെയാണല്ലോ. സ്ക്കൂളിലിരുന്നു പഠി ക്കുമ്പോഠം നിങ്ങഠംക്കുള്ളതിനെക്കാഠം സ്വാതന്ത്ര്യവും ആനന്ദവും ഈ പ്രവൃത്തികളിൽനിന്ന് അനുഭവിക്കുന്നു എന്ന വ്യത്യാസ മേയുള്ളൂ. അപ്പോഴും ശരീരവും ബുദ്ധിയും വ്യാപരിക്കുന്നു.

ഏർപ്പെടുന്ന കാര്യത്തിൽ മനസ്സ് ഏകാഗ്രമായി പ്രവർത്തിക്കുന്നുണ്ട്. പക്ഷേ വിശ്രമസന്ദർഭങ്ങളിലെ വിനോദങ്ങളിലാണ് അവനവൻെറ ഇഷ്ടവും ആഗ്രഹവും വാസനയും അനുസരിച്ചുള്ള പ്രവൃത്തികരം മററാരുടെയും നിർബന്ധമോ ആജ്ഞയോ കൂടാതെ സസന്തോഷം ചെയ്തു രസിക്കുന്നത്.

## അഭ്യാസം

പദങ്ങരം:—

| | | |
|---|---|---|
| വിദ്യാലയം | അവിരാമം | വ്യാപരിക്കുക |
| ഉത്സാഹി | ആനന്ദകരം | ആജ്ഞ |
| ക്ഷീണിക്കുക | ഉന്മേഷരഹിതം | സസന്തോഷം |
| ആർത്തുല്ലസിക്കുക | ദീപപ്രഭ | പ്രദാനം ചെയ്യുക |
| ശീഘ്രം | ശ്രമം | തട്ടിവിടുക |
| പൂർണ്ണം | വിനോദിക്കുക | വട്ടംകൂട്ടുക |
| അർപ്പിക്കുക | സംഭരിക്കുക | ചുററുപാട് |
| അനുപേക്ഷണീയം | അവസ്ഥ | വാട്ടം |
| സശ്രദ്ധം | വേള | ചടവ് |
| സാധ്യം | ഏകാഗ്രം | തകരുക |

ചോദ്യങ്ങരം:—

1. വിശ്രമം എന്തുകൊണ്ട് ഒഴിച്ചുകൂടാൻ വയ്യാത്ത ആവശ്യമായി വരുന്നു?
2. വിശ്രമസമയം എങ്ങനെ ചെലവഴിക്കണം?
3. വേലചെയ്യാത്തവൻെറ വിശ്രമത്തിന് എന്താണ് ദോഷം?
4. വാക്യത്തിൽ പ്രയോഗിക്കുക:—

   നേരമ്പോക്കു തട്ടിവിടുക, വട്ടംകൂട്ടുക.
5. ഭൂതകാലക്രിയാരൂപങ്ങരം എഴുതുക:—

   അനുഭവിക്കുന്നു, വ്യാപരിക്കുന്നു, നടത്തുന്നു, കാണുന്നു, കിട്ടുന്നു.

———

പാഠം 13

# പണത്തിനു പിന്നാലെ

അർത്ഥമെത്രവളരെയുണ്ടായാലും
തൃപ്തിയാകാ മനസ്സിന്നൊരുകാലം.
പത്തുകിട്ടുകിൽ നൂറുമതിയെന്നും
ശതമാകിൽ സഹസ്രം മതിയെന്നും

ആയിരം പണം കൈയിലുണ്ടാകുമ്പോൾ
അയുതമാകിലാശ്ചര്യമെന്നതും
ആശയായുള്ള പാശമതിങ്കേന്നു
വേർവിടാതെ കരേറുന്നു മേൽക്കുമേൽ.

സത്തുക്കൾ ചെന്നിരന്നാലായർത്ഥത്തി-
ലല്പമാത്രംകൊടാ ചില ദുഷ്ടന്മാർ.
ചത്തിടുംനേരം വസ്ത്രമതുപോലു-
മൊത്തിടാ കൊണ്ടുപോകാനൊരുത്തർക്കും.

ജ്ഞാനപ്പാന] [പൂന്താനം നമ്പൂതിരി

അഭ്യാസം

1. പണം ജീവിതത്തിന് അത്യാവശ്യമല്ലേ?
2. പണം ഉണ്ടാക്കാൻ ശ്രമിക്കുന്നത് തെറ്റാണോ?
3. തൃപ്തിവരാത്ത മനുഷ്യന് മനസ്സുഖം കാണുമോ?
4. ആശ ഒരു പാശമാണെന്ന് പറയാൻ കാരണമെന്ത്?
5. ധനികന്മാരിൽ ചിലർ ദുഷ്ടൻമാരാണെന്നു പറയുന്നത് എന്തു കൊണ്ടാണ്?
6. എല്ലാ ധനവും മനുഷ്യൻ കൈവിടേണ്ടി വരുന്നതെപ്പോൾ?

---

പാഠം 14

# ഭക്രാനംഗൽ

ബോംബെ,

25-9-'71.

പ്രിയപ്പെട്ട പത്മിനീ,

നിൻെറ കത്തു കിട്ടുമ്പോഴൊക്കെ നിന്നെ നേരിട്ടു കാണുന്നതുപോലെയാണ് എനിക്ക് തോന്നുന്നത്. വീട്ടിൽനിന്ന് എത്രയോ അകലെ വളരെക്കാലമായി കഴിയുന്ന എനിക്ക് അനുജത്തി അയയ്ക്കുന്ന ഓരോ കത്തും എത്ര വിലപ്പെട്ടതാണെന്നോ! അതുകൊണ്ട് ഇനിയും ചേട്ടന് തുടരെ എഴുത്തയയ്ക്കാൻ മറക്കരുത്.

നാട്ടിലായിരുന്നപ്പോൾ നിൻെറ ഏതു സംശയത്തിനും മറുപടി പറയാൻ എനിക്ക് കഴിഞ്ഞിരുന്നു. ഇന്നിപ്പോൾ എഴുത്തിലൂടെയല്ലേ സംശയം തീർത്തുതരാൻ പറ്റുകയുള്ളൂ?

ഞാൻ ഓർത്തുപോവുകയാണ്, ജവഹർലാൽ നെഹ്റു സ്വാതന്ത്ര്യസമരത്തിൽ പങ്കെടുത്തു ജയിലിൽ കിടന്ന കാലം. അന്ന് നിൻെറ പ്രായമുള്ള ഒരു കൊച്ചുപെൺകുട്ടിയായിരുന്നു അദ്ദേഹത്തിൻെറ മകൾ ഇന്ദിരാപ്രിയദർശിനി. ജയിലിൽ നിന്നയച്ച എഴുത്തുകൾ മുഖേനയാണ് ആ പിതാവ് പുത്രിക്ക് നാനാവിഷയങ്ങളെക്കുറിച്ച് അറിവു പകർന്നുകൊടുത്തത്. പ്രിയദർശിനിയുടെ അച്ഛൻ പണ്ഡിതനും ചിന്തകനുമായിരുന്നു. എന്നാൽ ഈ ചേട്ടനുണ്ടോ അങ്ങനെ വല്ല കഴിവും! എങ്കിലും നീ കത്തിൽ പറഞ്ഞിരിക്കുന്ന സംശയം കഴിയുന്നത്ര പരിഹരിക്കാൻ നോക്കാം.

ഭക്രാനംഗലിനെപ്പറ്റി അധ്യാപകൻ ചോദിച്ചപ്പോൾ ഉത്തരം പറയാൻ കഴിഞ്ഞില്ലെന്നു നീ എഴുതിക്കണ്ടു. അതിലിത്ര കുണ്ഠിതപ്പെടാനെന്തുണ്ട്? എല്ലാക്കാര്യങ്ങളെക്കുറിച്ചും അറിവുള്ള ആരുംതന്നെയില്ല. അറിഞ്ഞുകൂടാത്ത കാര്യങ്ങൾ പുസ്തകങ്ങളോ മറ്റോ വായിച്ചാണ് മനസ്സിലാക്കുന്നത്. അതിനുതക്ക പ്രായം നിനക്കായിട്ടില്ലാത്തതുകൊണ്ട് അറിയാവുന്നവരോട് ചോദിച്ചറിയാനേ പറ്റൂ. അറിയണമെന്ന ആഗ്രഹം



നിനക്കുണ്ടായല്ലോ. അതാണ് പ്രധാനം. അതിൽ ചേട്ടനു വളരെ സന്തോഷമുണ്ട്.

കനത്ത മഴ പെയ്യുമ്പോൾ നദികളിൽ വെള്ളം പൊങ്ങുന്നതു നീ കണ്ടിട്ടില്ലേ ? വെള്ളം കരകവിഞ്ഞൊഴുകുന്നപക്ഷം മരങ്ങളും മൃഗങ്ങളും ചിലപ്പോൾ വീടുകൾപോലും അതിൽ ഒഴുകിപ്പോകുന്നു. മനുഷ്യർ മുങ്ങിമരിച്ചു എന്നും വരാം. എന്നാൽ അണകെട്ടി വെള്ളം തടഞ്ഞുനിറുത്തി സൂക്ഷിച്ചാൽ നാശനഷ്ടങ്ങൾ കുറയും. മാത്രമല്ല, ജലക്ഷാമമുള്ള അവസരത്തിൽ, കെട്ടിനിറുത്തിയ വെള്ളം തിരിച്ചുവിട്ടു വയലുകളും മറ്റും നനയ്ക്കുകയും ചെയ്യാം. വിദ്യുച്ഛക്തി ഉത്പാദിപ്പിക്കാനും അണക്കെട്ടിലെ വെള്ളം പ്രയോജനപ്പെടുന്നു.

നമ്മുടെ നാട് സ്വതന്ത്രമായശേഷം അനേകം അണക്കെട്ടുകൾ ഉണ്ടായിട്ടുണ്ട്. അവയിൽവച്ച് ഏറ്റവും വലുതാണ് ഭക്രാനംഗൽ അണക്കെട്ട്. ഏഷ്യാ ഭൂഖണ്ഡത്തിൽ ഇത്ര വലിയ അണക്കെട്ട് വേറെ ഇല്ലത്രേ. നമുക്ക് എത്ര അഭിമാനകരമാണ് ഈ മഹത്തായ സമ്പാദ്യം!



പഞ്ചാബ്, രാജസ്ഥാൻ, ഹരിയാന എന്നീ സംസ്ഥാനങ്ങൾ യോജിച്ചാണ് ഈ പദ്ധതി ആരംഭിച്ചത്. ഭക്രയും നംഗലും രണ്ട് അണക്കെട്ടുകളാണ്. അവയിൽ ഭക്ര സത്‌ലജ് നദിയിൽ സ്ഥിതിചെയ്യുന്നു. ഏകദേശം ഇരുനൂറ്റിയിരുപത്തിയാറ് മീറ്ററാണ് അണക്കെട്ടിന്റെ ഉയരം. ഭക്രയിൽനിന്ന് കുറെ അകലെയായി താഴ്‌വശത്താണ് നംഗൽ അണക്കെട്ട്. അതിന് ഇരുപത്തൊമ്പത് മീറ്ററേ ഉയരമുള്ളൂ. ജലസേചനാർത്ഥം നംഗലിൽനിന്നു വെട്ടിയിട്ടുള്ള തോടുകൾക്ക് അറുപത്തിനാല് കിലോമീറ്റർ നീളമുണ്ട്. വിദ്യുച്ഛക്തി ഉത്പാദിപ്പിക്കാനുള്ള പവ്വർ ഹൗസ് ഭക്രയുടെ ഇടത്തുഭാഗത്തു നിർമ്മിച്ചിരിക്കുന്നു.

ഭക്രയിൽ നിന്നാരംഭിച്ച് വിശാലമായ ഭൂപ്രദേശങ്ങൾ മുഴുവനും വ്യാപിച്ചു കിടക്കുന്ന ചെറുതും വലുതുമായ തോടുകളുടെ ദൈർഘ്യം അറിയുമ്പോൾ നീ അദ്ഭുതപ്പെട്ടു പോകും. ആയിരത്തി ഒരുനൂറ്റിനാല് കിലോമീറ്ററോളം നീളം വരും ചെറിയ തോടുകൾക്ക്. മൂവായിരത്തി മുന്നൂറ്റി അറുപത് കിലോമീറ്ററാണ് ശാഖാതോടുകൾക്ക് ആകെയുള്ള നീളം. ഭാരതഭൂമിയുടെ ദൈർഘ്യത്തെക്കാൾ അധികമാണിത്.

ഈ പദ്ധതി സംബന്ധിച്ചു പണി ആരംഭിച്ചത് ഇന്ത്യ സ്വതന്ത്രമായി ഒരു വർഷം കഴിഞ്ഞപ്പോഴാണ്. പിന്നെ പതിനഞ്ചുകൊല്ലത്തിനുശേഷം അന്നത്തെ പ്രധാനമന്ത്രി നെഹ്രു

അഭിമാനാദരങ്ങളോടെ അതു 1963 ഒക്ടോബർ 22-ാം തീയതി രാഷ്ട്രത്തിനു സമർപ്പിച്ചു. ഭാരതീയർ ആ സുദിനം ഒരിക്കലും വിസ്മരിക്കുകയില്ല.

ഇനിയും നിനക്കു കൂടുതൽ വിവരങ്ങൾ അറിയണമെങ്കിൽ അടുത്ത കത്തിൽ ആകാം. അച്ഛൻെറ പേരിൽ നൂറു രൂപ അയയ്ക്കുന്നു. അതിൽ പത്തു രൂപ നിനക്കാണ്. ഒരു നല്ല പേന വേണമെന്ന് എഴുതിയിരുന്നല്ലോ. അതു വാങ്ങിക്കൂ. വീട്ടിൽ എല്ലാപേർക്കും സുഖമെന്ന് വിശ്വസിക്കുന്നു. എനിക്ക് ഒരുവിധം സുഖംതന്നെ.

കുമാരി പത്മിനി,
10/850,
സുൽത്താൻപേട്ട,
പാലക്കാട് (പി. ഒ.)

സ്വന്തം ചേട്ടൻ,

(ഒപ്പ്)

അഭ്യാസം

പദങ്ങൾ:—

| | |
|---|---|
| സ്വാതന്ത്ര്യസമരം | ഭൂഖണ്ഡം |
| നാനാവിഷയങ്ങൾ | അർത്ഥം |
| പണ്ഡിതൻ | വിശാലം |
| ചിന്തകൻ | ദൈർഘ്യം |
| കുണ്ഠിതപ്പെടുക | അഭിമാനാദരങ്ങൾ |
| കെടുതി | സുദിനം |
| ജലക്ഷാമം | വിസ്മരിക്കുക |
| മുഖേന | നേരിട്ട് |
| മഹത്ത് | പദ്ധതി |

ചോദ്യങ്ങൾ:—

1. ജവഹർലാൽ നെഹ്റു ജയിലിൽ കിടന്ന കാലത്ത് പുത്രിക്ക് അറിവു പകർന്നതെങ്ങനെ?
2. സംശയങ്ങൾ പരിഹരിക്കാൻ എന്താണു മാർഗ്ഗം?
3. ഭക്രാനംഗൽ പദ്ധതികൊണ്ടുള്ള പ്രയോജനങ്ങൾ എന്തെല്ലാം?
4. പദ്ധതിയിൽപ്പെട്ട അണക്കെട്ടുകളുടെ ഉയരവും തോടുകളുടെ ദൈർഘ്യവും പറയുക.
5. ഈ ചേട്ടനുണ്ടോ അങ്ങനെ വല്ല കഴിവും! അനുജത്തി അയയ്ക്കുന്ന ഓരോ കത്തും എത്ര വിലപ്പെട്ടതാണെന്നോ!—ഈ രൂപത്തിലുള്ള ചില വാക്യങ്ങൾ എഴുതുക.

———

പാഠം 15

# ചൈത്രനും മൈത്രനും

ഒരു ഗുരുവിൻെറ കീഴിൽ കുറെ ശിഷ്യന്മാർ പഠിച്ചിരുന്നു. അവരിൽ ചൈത്രനെന്നും മൈത്രനെന്നും പേരുള്ള രണ്ടു കുട്ടികൾ ഉണ്ടായിരുന്നു. സദ്സ്വഭാവിയും ബുദ്ധിമാനുമായിരുന്നു ചൈത്രൻ. അവൻ ആരോടും ഹൃദ്യമായേ പെരുമാറുകയുള്ളൂ. ഗുരുവിനും കൂട്ടുകാർക്കും രസിക്കാത്ത ഒരു പ്രവൃത്തിയും അവൻ ചെയ്യുകയില്ല. പഠിപ്പിൽ ഉത്സാഹവും ശ്രദ്ധയും അവനെപ്പോലെ മറ്റാർക്കുമില്ല. നല്ല മിടുക്കുണ്ട്; പക്ഷേ അഹങ്കാരം ലേശവുമില്ല. നേരേ വിപരീതമായിരുന്നു മൈത്രൻെറ പ്രകൃതവും പെരുമാറ്റവുമെല്ലാം.

ചൈത്രൻ ഗുരുനാഥൻെറയും സഹപാഠികളുടെയും പ്രശംസയ്ക്കു പാത്രമായി. തന്മൂലം മൈത്രന് ചൈത്രനോട് അസൂയയും വിരോധവും തോന്നി. എങ്ങനെ തോന്നാതിരിക്കും! എല്ലാപേർക്കും ചൈത്രനോടാണ് ഇഷ്ടവും സ്നേഹവും. തന്നോടാകട്ടെ അവർക്കുള്ളത് നീരസവും പുച്ഛവും.

ഗുരു മൈത്രൻെറ മനോഗതി ശരിക്കും ഗ്രഹിച്ചു. പാവം! അജ്ഞനായ ബാലൻ! അവൻെറ വിവരക്കേടും ചൈത്രൻെറ നന്മയും, അവനും മറ്റു കുട്ടികൾക്കും മനസ്സിലാക്കിക്കൊടുക്കണം. എന്താണ് അതിനു പറ്റിയ ഉപായം?

ഗുരു ചൈത്രനെയും മൈത്രനെയും വിളിച്ച് ഓരോ രൂപ രണ്ടുപേരുടെയും കൈയിൽ കൊടുത്തു. ''ഈ രൂപകൊണ്ട് കിട്ടാവുന്ന സാധനങ്ങൾ വാങ്ങി മുറി നിറയ്ക്കണം. നാലാം ദിവസം ഞാൻ കാണാൻ വരും'' എന്നു പറഞ്ഞ് അവർക്ക് ഓരോ മുറി ചൂണ്ടിക്കാണിച്ചു കൊടുത്തു.

എന്തു ചെയ്യണം, എങ്ങനെ ചെയ്യണം എന്ന് ചൈത്രനും മൈത്രനും തലപുകഞ്ഞാലോചിച്ചു. ചെയ്യേണ്ടതെന്തെന്ന് ചൈത്രന് ഉടൻതന്നെ പിടികിട്ടി. പെട്ടെന്ന് ഒന്നും ചെയ്യാൻ ഒരുമ്പെട്ടില്ല. നാലു ദിവസത്തെ ഇടയുണ്ടല്ലോ; എന്തിനു ധൃതിപ്പെടണം?

മൈത്രൻ ഒരു വഴിയും കണ്ടില്ല. എന്തു സാധനമാണ് മേടിക്കുക? മുറി നിറയേണ്ടേ? എത്ര ചിന്തിച്ചിട്ടും തീരുമാന മായില്ല. പിറ്റേന്ന് അയാൾ സാധനവും തേടി തെരുവിലേക്കി റങ്ങി. അപ്പോൾ ശുചീകരണവേലക്കാർ തെരുവുകളിലെ കുപ്പ, എച്ചിലില മുതലായവ വാരി ഒരു വണ്ടിയിൽ നിറയ്ക്കുന്നതു കണ്ടു. മൈത്രൻ അവരെ സമീപിച്ച് അത് എവിടെ കൊണ്ടു പോകുന്നു എന്ന് ചോദിച്ചു.

അവർ പറഞ്ഞു: ''ഇത് ദൂരെ ഒരിടത്തുകൊണ്ടുപോയി കളയണം. അതാണ് ഞങ്ങളുടെ ജോലി. ഞങ്ങൾക്ക് അതിന് ശമ്പളവും കിട്ടും.''

''ശരി. എന്നാൽ ഇന്ന് ഇതു മുഴുവൻ ഞാൻ കാണിക്കുന്ന മുറിയിൽ കൊണ്ടുവന്നിടണം. വെറുതെയല്ല. ഞാൻ അതിന് അര രൂപ തരാം'' എന്ന് മൈത്രൻ പറഞ്ഞപ്പോൾ അവർ സമ്മ തിച്ചു. എച്ചിലിലയും ചപ്പും ചവറും നിറച്ച വണ്ടി ഉന്തി, അവർ മൈത്രൻ കാണിച്ച മുറിയിൽ കൊണ്ടുവന്നു നിറച്ചു. പൈസയും വാങ്ങിപ്പോയി. മൈത്രൻ അമ്പതുപൈസ മിച്ചം വച്ച് കൃതാർത്ഥനായി!

അനന്തരം അവൻ ചൈത്രന്റെ മുറിയിൽപ്പോയി നോക്കി. അവിടെ ഒരു ചുക്കും കണ്ടില്ല. അപ്പോൾ മൂപ്പർ ഇങ്ങനെ വിചാ രിച്ചു: ''ചൈത്രൻ ബുദ്ധിമാനാണത്രേ! മുറി നിറയ്ക്കാൻ സാധനമൊന്നും കിട്ടാതെ, രൂപയും കൈയിൽവച്ച് വിഷമിക്കു കയാവും ചൈത്രൻ! ഏതായാലും ഇനിയും എല്ലാവർക്കും മനസ്സിലാകുമല്ലോ, ഞങ്ങളിൽ ആരാണ് അധികം ബുദ്ധി ശാലി എന്ന്.''

നാലാം ദിവസം പ്രഭാതമായി. അന്നാണ് ഗുരുനാഥൻ പരിശോധിക്കാൻ വരിക. മൈത്രന്റെ മുറിയിലെ ചീഞ്ഞഴു കിയ കുപ്പയുടെ ദുർഗന്ധം അസഹ്യമായിത്തീർന്നിരിക്കുക യാണ്. അതിനടുത്തു ചെല്ലുന്നവരൊക്കെ മൂക്കു പൊത്താൻ തുടങ്ങി. എങ്കിലും മൈത്രന് ആശ്വാസമാണ്. ഒരു രൂപ കൊണ്ട് ഇതിൽ കൂടുതൽ എന്തു കിട്ടാനാണ്! ചൈത്രനാണെ ങ്കിൽ ഒന്നും ചെയ്തിട്ടുമില്ല. മത്സരത്തിൽ താൻ ജയിച്ചതു തന്നെ.

ചൈത്രൻ തനിക്കു നിശ്ചയിച്ച മുറിയിൽ ചെന്നു. സാവ ധാനത്തിൽ മുറി തുടച്ചു ശുദ്ധിയാക്കി. ഒരു രൂപ കൊണ്ട് അവൻ വാങ്ങിച്ച സാധനങ്ങൾ കൊണ്ടുവന്നു. ഒരു മൺവിളക്ക്, എണ്ണ, തിരി, ചന്ദനത്തിരി, തീപ്പെട്ടി, സുഗന്ധമൂറുന്ന പൂമാല! മുറിയുടെ നടുക്ക് ദേവന്റെ പടത്തിനു മുമ്പിൽ




വിളക്കും ചന്ദനത്തിരിയും കത്തിച്ചുവച്ചു. പടത്തിൽ പൂമാല ചാർത്തി. അങ്ങനെ ആ മുറി നിറയെ പ്രകാശവും സുഗന്ധവും പരിശുദ്ധിയും പരന്നു.

ശിഷ്യന്മാരുടെ മുറി പരിശോധിക്കാൻ ഗുരുവിന്റെ വരവായി. ആദ്യം മൈത്രന്റെ മുറി പരിശോധിക്കാനാണു പോയത്. ദുർഗന്ധം കൊണ്ട് മുറിയുടെ അടുത്തു ചെല്ലാൻ കൂടി പറ്റിയില്ല. ഗുരു മുറിയിൽ കഷ്ടിച്ചൊന്ന് എത്തി നോക്കി തിരിച്ചുപോന്നു. നേരേ ചൈത്രന്റെ മുറി ലക്ഷ്യംവച്ച് ഗുരുവും ശിഷ്യന്മാരും നടന്നു. കൂട്ടത്തിൽ മൈത്രനും ഉണ്ടായിരുന്നു. വെളിയിൽ വ്യാപിച്ചിരുന്ന സുഗന്ധം എല്ലാവരെയും ഉള്ളിലേക്ക് ആകർഷിച്ചു. മുറിക്കുള്ളിൽ കടന്നപ്പോൾ അതിനുള്ളിലെ പരിശുദ്ധിയും അന്തരീക്ഷവും അവരുടെ മനസ്സിന് എന്തെന്നില്ലാത്ത ആനന്ദം നൽകി.

അതു കണ്ട് ഗുരുനാഥൻ അവരോട് ഇങ്ങനെ പറഞ്ഞു: ''അസൂയ ദുർഗന്ധം പോലെയാണ്. അതു മനുഷ്യരെ അകറ്റുകയേ ഉള്ളൂ; അടുപ്പിക്കുകയില്ല. എന്നാൽ സദ്സ്വഭാവവും നല്ല പെരുമാറ്റവും സുഗന്ധം പോലെയാണ്. മനുഷ്യരെ ആകമാനം അത് ആകർഷിക്കും. സദ്സ്വഭാവികൾക്കേ സൽപ്രവൃത്തി ചെയ്യാനാകൂ. മൈത്രാ, ഇപ്പോൾ നിനക്കു മനസ്സിലായോ, എന്തുകൊണ്ടാണ് ഏവരും ചൈത്രനെ സ്നേഹിക്കുന്നതെന്ന്? നീയും അവനെപ്പോലെയാകാൻ പരിശ്രമിക്കൂ. എന്നാൽ എല്ലാവരും നിന്നെയും ഇഷ്ടപ്പെടും.''

### അഭ്യാസം

പദങ്ങൾ:—

| | | |
|---|---|---|
| സദ്സ്വഭാവി | മനോഗതി | വിപരീതം |
| ഹൃദ്യം | ശുചീകരണം | പ്രകൃതം |
| സഹപാഠി | കൃതാർത്ഥൻ | ചാർത്തുക |
| പ്രശംസ | ബുദ്ധിശാലി | പുച്ഛം |
| നീരസം | അസഹനീയം | തലപുകഞ്ഞാലോചിക്കുക |
| പ്രഭാതം | ധൃതിപ്പെടുക | ദുർഗന്ധം |
| ഒരുമ്പെടുക | അന്തരീക്ഷം | |

ചോദ്യങ്ങൾ:—

1. മൈത്രനു ചൈത്രനോട് അസൂയ തോന്നാൻ എന്തായിരുന്നു കാരണം?

2. ഗുരു ശിഷ്യന്മാരെ പരീക്ഷിക്കാൻ നിശ്ചയിച്ചത് എന്തു കൊണ്ടാണ്?

3. ഗുരു പ്രയോഗിച്ച ഉപായം നിങ്ങൾക്ക് ഇഷ്ടപ്പെട്ടുവോ?

4. കർത്താവ്, കർമ്മം, ക്രിയ എന്നിവ എടുത്തെഴുതുക:—
   ഗുരു മൈത്രന്റെ മനോഗതി ശരിക്കും ഗ്രഹിച്ചു.
   മൈത്രൻ അമ്പതു പൈസ മിച്ചംവച്ചു.
   ഞാൻ അര രൂപ തരാം.

---

പാഠം 16

# ശരീരശുദ്ധി

ലീല: ശാന്തേ, ഇന്നലെ സന്ധ്യയ്ക്ക് നീ ഉറക്കെ കരയുന്നതു കേട്ടല്ലോ. എന്തു പറ്റി?

ശാന്ത: നീ എങ്ങനെ കേട്ടു?

ലീല: ഞാൻ അമ്മയുടെകൂടെ അമ്പലത്തിൽ പോയിട്ട് വരികയായിരുന്നു. ഇതു ശാന്തയുടെ വീടാണെന്ന് പറഞ്ഞപ്പോഴാണ് കരച്ചിൽ കേട്ടത്. അമ്മ അടിച്ചോ ശാന്തേ?

ശാന്ത: അടിച്ചില്ലെന്നേയുള്ളൂ. വളരെയധികം വഴക്കു പറഞ്ഞു. ചേച്ചിയും ചേട്ടനും അച്ഛനും എല്ലാവരും അമ്മയുടെ പക്ഷത്തുചേർന്നു. എനിക്കു സങ്കടം സഹിച്ചില്ല.

ലീല: എന്താണ് കാരണം? നീ എന്തു ചെയ്തു?

ശാന്ത: ഒന്നും ചെയ്തില്ല. ഇന്നലെ കാലത്ത് കുളിക്കാതെയാണ് സ്കൂളിൽ വന്നത്. വൈകുന്നേരം കുളിക്കാമെന്നു പറഞ്ഞു. മടങ്ങിച്ചെന്നപ്പോൾ അടുത്തവീട്ടിലെ കുട്ടികൾ കളിക്കാൻ വിളിച്ചു. അവരുടെകൂടെ വളരെനേരം മുറ്റത്തും പറമ്പിലും ഓടിനടന്നു കളിച്ചു. അമ്മ രണ്ടുമൂന്നു തവണ

വിളിച്ചതിനുശേഷമാണ് കളി നിർത്തിയത്. വേഗം പോയി കുളിക്കാൻ പറഞ്ഞു. ക്ഷീണംകൊണ്ട് എനിക്ക് മടിയായി. അപ്പോൾത്തന്നെ കിടന്നുറങ്ങുകയും ചെയ്തു. അമ്മ വിട്ടില്ല. വിളിച്ചുണർത്തി. നിർബന്ധിച്ചു കുളിപ്പിച്ചു. വൃത്തിയായി നടക്കാൻ പഠിക്കണമെന്നു പറഞ്ഞ് കുറെനേരം ശകാരിക്കുകയും ചെയ്തു.

ലീല: ഒരു ദിവസം കുളിച്ചില്ലെങ്കിൽ എന്താണിത്ര ദോഷം?

ശാന്ത: അതാണ് ഞാനും വിചാരിച്ചത്. പക്ഷേ അച്ഛൻ പറയുന്നത് ദിവസം രണ്ടുനേരം കുളിക്കാമെങ്കിൽ അത്രയും നന്ന് എന്നാണ്.

ലീല: നിന്റെ അച്ഛൻ ഡോക്ടറല്ലേ? ഡോക്ടർമാർ അങ്ങനെയൊക്കെ പറയും.

ശാന്ത: അതല്ല, ലീലേ. വഴക്കെല്ലാം കഴിഞ്ഞ് അച്ഛൻ അതിന്റെ കാര്യങ്ങൾ പറഞ്ഞുതന്നു.

ലീല: എന്താണ് പറഞ്ഞത്? കേൾക്കട്ടെ. ഞാനും പലപ്പോഴും മടിപിടിച്ച് കുളിക്കാതെയിരുന്നിട്ടുണ്ട്.

ശാന്ത: നമ്മുടെ ശരീരംപോലെ ഇത്രവേഗം അഴുക്കു പിടിക്കുന്ന സാധനമില്ലെന്നാണ് അച്ഛൻ പറയുന്നത്. അതു വൃത്തിയാക്കിവയ്ക്കുവാൻ നമ്മൾതന്നെ ശ്രദ്ധിക്കണം.

ലീല: നാം ചെളിയിൽകിടന്നു ഉരുളുന്നില്ലല്ലോ. വസ്ത്രങ്ങൾ ധരിക്കുന്നുമുണ്ട്. പിന്നെ എങ്ങനെയാണ് അഴുക്കു പിടിക്കുന്നത്?

ശാന്ത: മണ്ണും ചെളിയും മാത്രമല്ല അഴുക്ക്. വായുവിലും അഴുക്കുണ്ട്. നമ്മൾ കയറുന്ന ബസ്സിലെ തിരക്കു കാണാറില്ലേ? ജനപ്പെരുപ്പം കാണണമെങ്കിൽ ബസ്സുകൾ നിൽക്കുന്ന സ്ഥലത്തു പോയാൽമതി. ആളുകൾ ഞെരുങ്ങിക്കയറി തിങ്ങിനിൽക്കുന്നതിനിടയ്ക്ക് ആരെങ്കിലുമൊരാൾ ഉറക്കെ തുമ്മും.

ലീല: അതിനെന്ത്? വെറും ശ്വാസമല്ലേ?

ശാന്ത: അല്ല, ലീലേ. അതിൽ തുപ്പലിന്റെയും കഫത്തിന്റെയും ചെറിയ ചെറിയ തുള്ളികളുണ്ട്. അവയെക്കൊണ്ടാണ് അയാൾ മുമ്പിൽ നിൽക്കുന്നവരെ അഭിഷേകം ചെയ്യുന്നത്. ഈ അഴുക്കെല്ലാം നമ്മുടെ ശരീരത്തിലും വസ്ത്രത്തിലും പറ്റിപ്പിടിക്കും.

ലീല: അതുകൊണ്ടാണ് അന്യരുടെ നേർക്ക് അടുത്തു നിന്നു തുമ്മുകയും ചുമയ്ക്കുകയും ചെയ്യരുതെന്നു പറയുന്നത് അല്ലേ?

ശാന്ത: നിവൃത്തിയില്ലാതെ വന്നാൽ കൈകൊണ്ടെങ്കിലും മറ പിടിച്ചേ തുമ്മുകയും ചുമയ്ക്കുകയും ചെയ്യാവൂ എന്നാണ് അച്ഛൻ പറഞ്ഞത്. ജലദോഷം മാത്രമല്ല പല വലിയ രോഗങ്ങളും പകരുന്നത് ഇങ്ങനെയാണത്രേ.

ലീല: എൻെറ അമ്മയും അങ്ങനെ പറഞ്ഞതോർക്കുന്നു. എപ്പോഴും ചുമച്ചുകൊണ്ടുനടക്കുന്ന ഒരു ദീനക്കാരൻ ഞങ്ങളുടെ വീട്ടിൽ വരാറുണ്ടായിരുന്നു. അയാരം ഒടുവിൽ രക്തം ഛർദ്ദിച്ചുമരിച്ചുപോയി. അയാളുടെ അടുത്തു നിന്നു സംസാരിക്കരുതെന്ന് അമ്മ കൂടക്കൂടെ പറയാറുണ്ടായിരുന്നു.

ശാന്ത: മുഷിഞ്ഞ് നിറംകെടുന്നതുകൊണ്ടു മാത്രമല്ല ഉടുപ്പുകരം നനയ്ക്കുന്നതെന്ന് അച്ഛൻ പറഞ്ഞു. അവയിൽ പറ്റിയിരിക്കുന്ന അഴുക്കുകരം മാറ്റുകയാണ് മുഖ്യമായ ഉദ്ദേശം.

ലീല: കുളിച്ച് വൃത്തിയായി അലക്കിയ ഉടുപ്പ് ഇട്ടാൽ ഒരു പ്രത്യേക സുഖമുണ്ട്; ഇല്ലേ ശാന്തേ?

ശാന്ത: സംശയമുണ്ടോ? വസ്ത്രംപോലെയാണ് ശരീരവും. അതു പതിവായി കഴുകി വൃത്തിയാക്കണം. ഇല്ലെങ്കിൽ നാറും. രോഗങ്ങളും ബാധിക്കും.

ലീല: നാറുമെന്നു പറഞ്ഞാൽ മതിയോ! എന്തൊരു നാറ്റം! ശരീരത്തിൽ അഴുക്കു പറ്റുക മാത്രമല്ല, അതുതന്നെ അഴുക്കു നിർമ്മിക്കുകയും ചെയ്യും. ആട്ടെ, ശാന്തേ, ശാന്തയുടെ തലയിൽ പേനുണ്ടോ?

ശാന്ത: ഇല്ല. എൻെറ അമ്മയ്ക്ക് ഇത്രയും വിരോധമുള്ള മറ്റൊരുകാര്യമില്ല. കൂടക്കൂടെ എന്നെ പിടിച്ചുനിർത്തി മുടിയെല്ലാം അമർത്തിച്ചീകി പേനുണ്ടോ എന്നു നോക്കും.

ലീല: എൻെറ മുടിക്കകത്ത് ഒന്നുരണ്ടെണ്ണം ഉണ്ടെന്നാണ് തോന്നുന്നത്. ചിലപ്പോഴൊക്കെ വല്ലാതെ കടിക്കുന്നു.

ശാന്ത: തന്നെത്താൻ മുടി ചീകിയാൽ അതിനെ കിട്ടുകയില്ല ലീലേ. മറ്റാരെക്കൊണ്ടെങ്കിലും അതു ചെയ്യിക്കണം. പേൻ വളരുന്നത് വലിയ ആപത്താണെന്ന് അച്ഛൻ എടുത്തുപറഞ്ഞു. ഒരു വലിയ പുസ്തകമെടുത്ത് ഒരു ചിത്രവും കാണിച്ചുതന്നു—ഒരു പാവം സ്ത്രീയുടെ പടം. അവരുടെ മുടിയെല്ലാം പോയി, എന്നു മാത്രമല്ല തലയിലെ തൊലിപ്പുറത്തു നിറയെ, ഉറുമ്പരിക്കുന്നതു പോലെ, പേനും പറ്റിയിരിക്കുന്നു.

ലീല: അന്നൊരിക്കൽ ക്ലാസ്സിൽവച്ച് തല ചൊറിയുകയും നഖം കടിക്കുകയും ചെയ്തതിന് ടീച്ചർ നാരായണി ക്കുട്ടിയെ ശിക്ഷിച്ചത് ശാന്ത ഓർക്കുന്നോ?

ശാന്ത: ഓർക്കുന്നു. ആ കുട്ടി കുസൃതിക്കാരിയല്ല. ഞാൻ അക്കാര്യം ഒരു പരാതിപോലെ അച്ഛനോടു പറഞ്ഞ പ്പോഠം ശിക്ഷ പോരെന്നായിരുന്നു മറുപടി. നഖം വളരുവാൻ അനുവദിക്കുക, അതിൻെറ അടിയിൽ കറുത്ത അഴുക്ക് നിറച്ചുകൊണ്ടുനടക്കുക, നഖം കടിക്കുക, കണ്ട ദിക്കിലെല്ലാം തുപ്പുക, കേട്ടുനിൽക്കുന്നവർ ഞെട്ടിപ്പോകു ന്നതുപോലെ കാർക്കിക്കുക, മുറിക്കകത്ത് മൂക്കു ചീറ്റുക, മുഖം കഴുകാതെയും പല്ലുതേക്കാതെയും നടക്കുക, വഴി നടന്നുവന്നാൽ കാലുകഴുകാതെ വീട്ടിനകത്തു കയറുക എന്നിങ്ങനെയുള്ള ദുശ്ശീലങ്ങളെപ്പറ്റി അച്ഛൻ അന്നൊരു പ്രസംഗംതന്നെ ചെയ്തു. നമുക്കും മറ്റുള്ള വർക്കും അസുഖമുണ്ടാക്കുന്ന പ്രവൃത്തികളാണവ; ആരോ ഗ്യത്തിന് ഹാനികരവും. ദേഹശുദ്ധിയിൽ നിഷ്ഠ വച്ചാൽ പല രോഗങ്ങളും ഒഴിവാക്കാം.

ലീല: അതാ മണിയടിച്ചു. നമുക്ക് ക്ലാസ്സിൽ പോകാം.

—കെ. ഭാസ്ക്കരൻനായർ

അഭ്യാസം

പദങ്ങഠം:—

| | | |
|---|---|---|
| പക്ഷം | അഭിഷേകം | ബാധിക്കുക |
| മടിപിടിക്കുക | പറ്റിപ്പിടിക്കുക | എടുത്തുപറഞ്ഞു |
| ശകാരിക്കുക | മറപിടിക്കുക | ദുശ്ശീലം |
| ജനപ്പെരുപ്പം | നിറംകെടുക | അസുഖം |
| നിഷ്ഠ | ഹാനികരം | |

ചോദ്യങ്ങൾ:—

1. എന്നും കുളിക്കേണ്ടത് അത്യാവശ്യമെന്നു പറയാൻ എന്താണു കാരണം?
2. ''മറ്റാളുകളുടെ അടുത്തുനിന്നു തുമ്മുന്നതും ചുമയ്ക്കുന്നതും ശരിയല്ല.''—എന്തുകൊണ്ട്?
3. തലയിൽ പേൻ വളർന്നാലുള്ള ദോഷങ്ങൾ എന്ത്?
4. ഏതെല്ലാം ദുശ്ശീലങ്ങളാണ് ശരീരശുദ്ധിക്ക് തടസ്സം ചെയ്യുന്നത്?
5. എന്തു പറ്റി? എങ്ങനെ കേട്ടു? അമ്മ അടിച്ചോ ശാന്തേ? ശാന്തയുടെ തലയിൽ പേനുണ്ടോ? ഈ വാക്യങ്ങളുടെ ഒടുവിലുള്ള ചിഹ്നം ശ്രദ്ധിക്കുക. എന്തിനാണ് ആ ചിഹ്നം ഇടുന്നത്?
6. ''നമുക്കും മറ്റുള്ളവർക്കും അസുഖമുണ്ടാക്കുന്ന പ്രവൃത്തികളാണ് അവ.'' ''ഈ അഴുക്കെല്ലാം നമ്മുടെ വസ്ത്രത്തിലും ശരീരത്തിലും പറ്റിപ്പിടിക്കും'' ഓരോ വാക്യവും ഈരണ്ടായി പിരിച്ചെഴുതുക.

———

പാഠം 17

# കാലനില്ലാത്തകാലം

വൃദ്ധന്മാരൊരുകൂട്ടം നിറഞ്ഞു ഭൂതലംതന്നിൽ
ചത്തുകൊൾവതിനേതും കഴിവില്ല കാലനില്ല.

മുത്തച്ഛൻ മുതുക്കൻെറ മുത്തച്ഛനിരിക്കുന്നു
മുത്തച്ഛനവനുള്ള മുത്തച്ഛൻ മരിച്ചീലാ.

അഞ്ഞൂറുവയസ്സുള്ളോരപ്പൂപ്പന്മാരുമിപ്പോൾ
കുഞ്ഞായിട്ടിരിക്കുന്നു; അപ്പൂപ്പനവർക്കുണ്ട്.

കഞ്ഞിക്കുവകയില്ല വീടുകളിലൊരേടത്തും
കുഞ്ഞുങ്ങൾക്കെട്ടുപത്തുപറയരികൊണ്ടുപോരാ.

പത്തുനൂറുപറവച്ചാൽ മുതുക്കന്മാർക്കതുകൊണ്ട-
ങ്ങത്രമാത്രം രണ്ടുവറ്റുവിളമ്പുമ്പോളെത്തുമെല്ലാം.

പത്തുകോടിജ്ജനമുണ്ടു പല്ലുപോയിട്ടൊരുവീട്ടിൽ
കൊത്തിവച്ചപാവപോലെ തിങ്ങിവിങ്ങിക്കിടക്കുന്നു.

കണ്ണിലെപ്പോളകൾകൂടി നരച്ചുള്ള നരൻമാർക്ക-
ങ്ങെണ്ണമില്ലിവണ്ണമുള്ള പെണ്ണുങ്ങൾക്കുമില്ലയെണ്ണം.
കണ്ണുകാണാത്തവർ പിന്നെക്കാതുകേൾക്കാത്തവർ പിന്നെ
കിണ്ണനെക്കാൾ മിനുപ്പുള്ള കഷണ്ടിക്കാരേറെയുണ്ട്.
അസ്ഥിയല്ലാതൊരുവസ്തു ശരീരത്തിലവർക്കില്ല
ദുഃസ്ഥിതിക്കും കുറവില്ല, ദുർന്നിലയ്ക്കും കുറവില്ല.
പത്തുനാൾ ഭക്ഷിയാഞ്ഞാലും ചത്തുപോകെന്നതുമില്ല
പത്തനങ്ങൾക്കിടം പോരാഞ്ഞെത്രദുഃഖം മനുഷ്യർക്ക്?

പഞ്ചേന്ദ്രാപാഖ്യാനം തുള്ളൽ] [കുഞ്ചൻനമ്പ്യാർ

### അഭ്യാസം

ചോദ്യങ്ങൾ:—

1. ഈ കവിത വായിച്ചിട്ട് മരണമില്ലാത്ത ഒരു ലോകത്തിൽ ജീവിച്ചിരിക്കണമെന്നു തോന്നുന്നുണ്ടോ? ഇല്ലെങ്കിൽ എന്തുകൊണ്ട്?
2. മരണമില്ലാത്ത ലോകത്തു സംഭവിക്കാവുന്ന മുഖ്യമായ കുഴപ്പങ്ങൾ എന്തെല്ലാം?

---

### പാഠം 18

# ലൂയിപാസ്റ്റർ

പേപ്പട്ടിയെക്കണ്ടാൽ ആളുകൾ ഓടിമാറുന്നതു നിങ്ങൾ കണ്ടിട്ടില്ലേ? എന്താണ് അതിനു കാരണം? പേപ്പട്ടി കടിച്ചാൽ വിഷബാധയുണ്ടാകും. കുറെ ദിവസങ്ങൾക്കുശേഷം കടിയേറ്റയാൾ പേപിടിച്ചു മരിച്ചുപോകും. ഇന്നും അങ്ങനെ പലരും മരിക്കാറുണ്ട്. ശ്രദ്ധിക്കുന്നപക്ഷം മരണം ഒഴിവാക്കാം. കടിയേറ്റയുടനെ ഡോക്ടറെ കണ്ട് പേപ്പട്ടിവിഷത്തിനു കുത്തിവയ്പിച്ചാൽ മതി. ഈ ചികിത്സാമാർഗ്ഗം കണ്ടുപിടിച്ചത് ലൂയിപാസ്റ്റർ എന്ന ശാസ്ത്രജ്ഞനാണ്.

ലൂയിപാസ്റ്ററുടെ കണ്ടുപിടിത്തങ്ങളിൽ ഒന്നുമാത്രമാണ് പേപ്പട്ടിവിഷത്തിന്റെ പ്രതിവിധി. നമ്മുടെ കണ്ണുകൾകൊണ്ടു കാണാൻ കഴിയാത്ത ചില ജീവാണുക്കളെക്കുറിച്ച് ആദ്യമായി

പഠനം നടത്തിയതും അദ്ദേഹമാണ്. "ബാക്ടീരിയ" എന്ന് ശാസ്ത്രജ്ഞന്മാർ ആ ജീവാണുക്കൾക്കു പേരിട്ടിരിക്കുന്നു. നമ്മുടെ ശരീരത്തിൽ എണ്ണിയാലൊടുങ്ങാത്ത ജീവാണുക്കൾ ജീവിക്കുന്നു, നമ്മുടെ മിത്രങ്ങളും ശത്രുക്കളും അക്കൂട്ടത്തിൽ ഉണ്ട്. ശത്രുക്കളായ ജീവാണുക്കളാണ് രോഗങ്ങൾ ഉണ്ടാക്കുന്നത്. ലൂയിപാസ്റ്റർ ഈ ശത്രുക്കളെ സംബന്ധിച്ചാണ് പുതിയ അറിവുകൾ സമ്പാദിച്ചത്. ആ അറിവുകൾ രോഗപരിഹാരത്തിന് അത്യന്തം പ്രയോജനപ്പെട്ടു.

എലിയോ കാക്കയോ മറ്റോ ചത്തുവീണാൽ ഏതാനും ദിവസത്തിനകം ചീഞ്ഞുനാറുമെന്ന് നിങ്ങൾക്ക് അറിയാം. അതുപോലെ പാൽ ഉറഞ്ഞു തൈരാകുന്നതും കണ്ടിരിക്കാം. പക്ഷേ ഇതെല്ലാം എങ്ങനെ സംഭവിക്കുന്നു എന്ന് നിങ്ങൾ ചിന്തിച്ചുകാണുകയില്ല. ലൂയിപാസ്റ്റർ ഇതിനെക്കുറിച്ച് ദീർഘകാലം ഗവേഷണം നടത്തി. ജീവാണുക്കളുടെ പ്രവർത്തനംകൊണ്ടാണ് ഇങ്ങനെ സംഭവിക്കുന്നതെന്ന് അദ്ദേഹം മനസ്സിലാക്കി. വീഞ്ഞിനെ ദുഷിപ്പിക്കുന്ന അണുക്കളെ എങ്ങനെ നശിപ്പിക്കാമെന്ന് പാസ്റ്റർ ഗാഢമായി ചിന്തിച്ചു. ഒരു പ്രത്യേകഊഷ്മാവുവരെ ചൂടാക്കിയ വീഞ്ഞിൽ അവ നശിച്ചുപോകുമെന്ന് അദ്ദേഹം കണ്ടുപിടിച്ചു. പാലും ഇപ്രകാരം ചൂടാക്കി സൂക്ഷിച്ചുവച്ചാൽ കേടുവരാതെ ഇരുന്നുകൊള്ളും. ഇങ്ങനെ ചൂടാക്കുന്ന രീതിക്ക് "പാസ്റ്ററൈസേഷൻ" എന്നാണ് പറയുക. കണ്ടുപിടിച്ച ആളിൻെറ പേരിൽനിന്നാണ് ഈ രീതിക്ക് ഈ പേർ സിദ്ധിച്ചത്.

ലൂയിപാസ്റ്ററുടെ ജന്മദേശമായ ഫ്രാൻസിൽ ആന്ത്രാക്സ് എന്ന രോഗംനിമിത്തം നിരവധി ആടുമാടുകൾ ചത്തുകൊണ്ടിരുന്നു. മനുഷ്യർക്കും ഈ രോഗം പിടിപെടാറുണ്ടായിരുന്നു. വമ്പിച്ച ദേശീയനഷ്ടത്തിനു നിദാനമായ ഈ രോഗത്തെ നിവാരണം ചെയ്യാൻ ലൂയിപാസ്റ്റർ ആഗ്രഹിച്ചു. ഈ ദീനത്തെപ്പറ്റി നിഷ്കർഷിച്ചു പഠിച്ചപ്പോൾ ഒരു വസ്തുത അദ്ദേഹത്തിനു ബോധ്യമായി. ഒന്നിലധികം പ്രാവശ്യം ഈ രോഗം ഒരു ജീവിയെ ബാധിക്കുകയില്ലെന്ന് സൂക്ഷ്മപഠനംകൊണ്ടു തെളിഞ്ഞു. പ്രസ്തുതരോഗം ഉണ്ടാക്കുന്ന അണുക്കളുടെ ആക്രമണം ഒരിക്കൽ ഏററ ശരീരത്തിന് വീണ്ടുമുള്ള ആക്രമണം തടുക്കാൻ ശക്തി കിട്ടുമെന്ന്

അദ്ദേഹം ഗ്രഹിച്ചു. അതുകൊണ്ട് ഈ രോഗം വരാതിരിക്കാൻ അതിൻെറ ശക്തികുറഞ്ഞ അണുക്കളെ കുത്തിവച്ചാൽ മതിയാകുമെന്ന പുതിയ അറിവ് പാസ്റ്റർക്ക് ലഭിച്ചു.



ഇങ്ങനെ മനുഷ്യക്ഷേമത്തിന് ഉപകരിക്കുന്ന വിലപ്പെട്ട പലതും കണ്ടുപിടിച്ച മഹാനായ ഈ ശാസ്ത്രജ്ഞൻ ക്രിസ്തുവർഷം 1822-ലാണ് ഭൂജാതനായത്. എഴുപത്തിമൂന്നുവയസ്സുവരെ അദ്ദേഹം ജീവിച്ചിരുന്നു. ചെറുപ്പത്തിൽതന്നെ ശാസ്ത്രത്തിൽ സവിശേഷമായ അഭിരുചി അദ്ദേഹത്തിനുണ്ടായിരുന്നു. മുപ്പത്തിരണ്ടാമത്തെ വയസ്സിൽ പാസ്റ്റർ രസതന്ത്രം പഠിപ്പിക്കുന്ന പ്രൊഫസറായി. പിന്നീട് 'ലീ' എന്ന നഗരത്തിലുള്ള സയൻസുകോളേജിൻെറ അദ്ധ്യക്ഷനായിത്തീർന്നു. ഫ്രഞ്ചു ഗവൺമെൻറ് ലൂയിപാസ്റ്ററുടെ നേട്ടങ്ങളെയും സേവനങ്ങളെയും യഥോചിതം അംഗീകരിച്ച് പല ബഹുമതികളും നൽകി. അമ്പത്തിയൊമ്പതാമത്തെ വയസ്സിൽ ലണ്ടനിൽവച്ചു നടന്ന ഒരു പ്രമുഖസമ്മേളനത്തിൽ അദ്ദേഹം പങ്കെടുത്തു. അവിടെയും ഗംഭീരമായ സ്വീകരണമാണ് പാസ്റ്റർക്ക് ലഭിച്ചത്.

ശാസ്ത്രത്തിന്റെ പുരോഗതിക്ക് ലൂയിപാസ്റ്റർ നൽകിയ സംഭാവനകൾ ഏതുകാലത്തും നിലനിൽക്കും. നമുക്കും ലോകോപകാരിയായ ആ ശാസ്ത്രജ്ഞനെ കൃതജ്ഞതയോടെ സ്മരിക്കാം.

### അഭ്യാസം

പദങ്ങൾ:—

| | | |
|---|---|---|
| വിഷബാധ | ഊഷ്മാവ് | നിദാനമായ |
| പ്രതിവിധി | ഗാഢമായി | പക്ഷം |
| മിത്രം | സിദ്ധിക്കുക | അധ്യക്ഷൻ |
| രോഗപരിഹാരം | നിമിത്തം | സംഭാവന |
| ദീർഘകാലം | ദേശീയനഷ്ടം | ലോകോപകാരി |
| ഗവേഷണം | നിവാരണം | കൃതജ്ഞത |
| ദുഷിപ്പിക്കുക | നിഷ്കർഷിക്കുക | സ്മരിക്കുക |
| പ്രമുഖം | ഗ്രഹിക്കുക | സവിശേഷം |
| അഭിരുചി | യഥോചിതം | |

ചോദ്യങ്ങൾ:—

1. ലൂയിപാസ്റ്ററുടെ പ്രധാനപ്പെട്ട കണ്ടുപിടിത്തങ്ങൾ ഏവ?
2. ലൂയിപാസ്റ്ററെ ജന്മദേശം എങ്ങനെ ബഹുമാനിച്ചു?
3. വർത്തമാനകാലക്രിയാരൂപം എഴുതുക:
   ലഭിച്ചു, നൽകി, തെളിഞ്ഞു, പങ്കെടുത്തു, സിദ്ധിച്ചു.
4. നമ്മുടെ മിത്രങ്ങളും ശത്രുക്കളും അക്കൂട്ടത്തിലുണ്ട്.
   എലിയോ കാക്കയോ ചത്തുവീണാൽ ഏതാനും ദിവസത്തിനകം ചീഞ്ഞുനാറുന്നു—ഓരോ വാക്യവും പിരിച്ചെഴുതുക.

---

പാഠം 19

# അക്കരപ്പച്ച

ഒരിക്കൽ ഒരു വനപ്രദേശത്ത് ഒരു സന്ന്യാസി താമസിച്ചിരുന്നു. പല അദ്ഭുതവിദ്യകളും കാണിക്കാൻ കഴിവുള്ള ആളായിരുന്നു അദ്ദേഹം. അതിനാൽ വിദൂരദേശങ്ങളിൽ നിന്നുപോലും അനേകം ജനങ്ങൾ അദ്ദേഹത്തെ സന്ദർശിക്കുക പതിവായി. അവർ ഉപഹാരങ്ങൾ സമർപ്പിച്ച് അനുഗ്രഹങ്ങൾ വാങ്ങി മടങ്ങിപ്പോയ്ക്കൊണ്ടിരുന്നു. ക്രൂരജന്തുക്കൾ അദ്ദേഹത്തെ കണ്ടാൽ ശാന്തപ്രകൃതികളാകും. വളർത്തു മൃഗങ്ങളെപ്പോലെയാണ് അവർ ആ സന്ന്യാസിയുടെ മുമ്പിൽ പെരുമാറുക.

സന്ന്യാസിയുടെ ആശ്രമത്തിനടുത്ത് ഒരു ദ്വാരത്തിൽ ഒരു മൂഷികൻ പാർക്കുന്നുണ്ടായിരുന്നു. ആശ്രമത്തിൽ മുറയ്ക്ക് ആളുകൾ വരുന്നതും പോകുന്നതുമെല്ലാം കാണാറുണ്ടായിരുന്ന മൂഷികന് ഒരു ബുദ്ധി തോന്നി. ആശ്രമം വിജനമായിരുന്ന അവസരം നോക്കി അവൻ സന്ന്യാസിയുടെ അടുക്കലെത്തി അദ്ദേഹത്തെ വന്ദിച്ചു.

''നിനക്കെന്തുവേണം?'' സന്ന്യാസി ചോദിച്ചു.

''സ്വാമി, എനിക്ക് ഒരപേക്ഷയുണ്ട്. ദയവുചെയ്ത് അതു സാധിച്ചുതരണം. വളരെ കഷ്ടമാണ് എന്റെ ജീവിതം. യാതൊരു സ്വാതന്ത്ര്യവുമില്ല. പാത്തും പതുങ്ങിയും വേണം ഞാൻ സഞ്ചരിക്കേണ്ടത്. നേരെയിറങ്ങി നടന്നാൽ ആരെങ്കിലും എന്റെ കഥ കഴിക്കും. അതുകൊണ്ട് എന്നെ ഒരു പൂച്ചയാക്കാൻ കരുണയുണ്ടാകണം.''

സന്ന്യാസി ഒന്നു തൊട്ടുതലോടിയതേയുള്ളൂ; എലി പൂച്ചയായി!

പൂച്ചയ്ക്ക് എന്തു സന്തോഷമായെന്നോ! പക്ഷേ ആ സന്തോഷവും തൃപ്തിയും ഏറെനാൾ നീണ്ടുനിന്നില്ല. ജീവിതം മടുത്തുതുടങ്ങി. പട്ടികൾ അവനെ ശല്യപ്പെടുത്തി. പൂച്ച സന്ന്യാസിയെ സമീപിച്ചു.

''പുതിയ ജീവിതംകൊണ്ട് ഒരു സുഖവും കിട്ടുന്നില്ല സ്വാമീ. എന്നെ ഒരു പട്ടിയാക്കാൻ അങ്ങു കനിഞ്ഞനുഗ്രഹിക്കണം.'' ആ ആഗ്രഹവും നിറവേറി. ഉച്ചത്തിൽ കുരച്ചു ബഹളം കൂട്ടിക്കൊണ്ടാണ് അവൻ സ്ഥലം വിട്ടത്. കുറെ ദിവസം ഒരുവിധം സംതൃപ്തനായിക്കഴിഞ്ഞുവെങ്കിലും ആളുകൾക്ക് തന്നോട് പുച്ഛമാണുള്ളതെന്ന് അവന് തോന്നിത്തുടങ്ങി. ഒരു കുതിരയായാൽ എത്ര നന്ന്! എല്ലാവരും ബഹുമാനിക്കും.

കുതിരയാകണമെന്ന അഭിലാഷവും സന്ന്യാസി സഫലമാക്കിക്കൊടുത്തു. കുതിര തുള്ളിച്ചാടി എല്ലായിടവും സഞ്ചരിച്ചു. ഓട്ടത്തിൽ അവനെ ജയിക്കാൻ ആരുമില്ല. താൻ എല്ലാംകൊണ്ടും അന്തസ്സുള്ള മൃഗമാണെന്ന അഭിമാനവുമായി. അവൻ അങ്ങനെ കഴിയുമ്പോൾ ഒരു കൊമ്പനാനയെ കാണാനിടയായി. എന്തൊരു വലിപ്പം! വളഞ്ഞു വടിവൊത്ത വെളുത്ത കൊമ്പുകൾ! ഇഷ്ടംപോലെ ചുരുട്ടുകയും നീട്ടുകയും ചെയ്യാവുന്ന തുമ്പിക്കൈ! ആരെയും വകവയ്ക്കാത്ത മട്ടിലുള്ള തലയെടുപ്പ്! കൊമ്പുകൊണ്ടു കുത്തിയും തുമ്പിക്കൈ നീട്ടിച്ചുറ്റിയും എത്ര നിഷ്പ്രയാസം ആ വമ്പൻ

കൊമ്പനാന വൃക്ഷങ്ങരം വലിച്ചൊടിക്കുന്നു; അവൻെറ മുമ്പിൽ താൻ കേവലം ഒരശു! കുതിരയ്ക്ക് ഒരാനയാകാനുള്ള മോഹം കലശലായി. തൻെറ അഭിലാഷം സന്ന്യാസിയെ ഭക്തിപൂർവ്വം ധരിപ്പിച്ചു. ആനയാകാൻ ഒരു വിഷമവും ഉണ്ടായില്ല. പ്രസന്നവദനനായി അവൻ വനത്തിൽ പ്രവേശിച്ചു.

പക്ഷേ താൽക്കാലികമായിരുന്നു ആ സംതൃപ്തി. അവൻെറ ശരീരത്തിന് ഒരു അസ്വാധീനം അനുഭവപ്പെട്ടു. കൂറ്റൻ തടിയും വലിച്ചിഴച്ച് മലകളിൽ ഇറങ്ങിയും കയറിയും സഞ്ചരിക്കാൻ വലിയ ബുദ്ധിമുട്ടുതോന്നി. എന്നും വയറു നിറയെ തീററികിട്ടാൻ പ്രയാസം. ഒന്നു കിടക്കാനും കിടന്നി ടത്തുനിന്ന് എഴുന്നേൽക്കാനും നന്നേ വിഷമിക്കണം. വയ്യ! സന്ന്യാസിയെ കണ്ട് വരം ചോദിക്കണമെന്ന് ആന നിശ്ചയിച്ചു.

“സ്വാമീ, വല്ലാത്ത കഷ്ടപ്പാടാണ് ഞാൻ അനുഭവിക്കു ന്നത്. ഈ തടിമാടൻെറ ജീവിതം എനിക്കു വേണ്ട വേണ്ട. എന്നോടു കൃപയുണ്ടായി എന്നെ ഒരു കടുവയാക്കണം.” ആന സന്ന്യാസിയോടു യാചിച്ചു.

‘‘അതിനെന്താ തടസ്സം? ഈ ക്ഷണത്തിൽത്തന്നെ നീ ഒരു കടുവ ആകുന്നതാണ്.’’ സന്ന്യാസി ആനയുടെ അഭീഷ്ടം അനുവദിച്ചു.

കടുവ ആയപ്പോരം അവൻെറ മട്ടുമാറി. ഉള്ളിൽ ആഹ്ലാദം തിരതല്ലി. കഴിഞ്ഞതെല്ലാം അവൻ വിസ്മരിച്ചു. അഹങ്കാരവും ക്രൂരതയും നിറഞ്ഞ പ്രവൃത്തികളിൽ അവൻ ഏർപ്പെട്ടുതുടങ്ങി. കാട്ടിലുള്ള ജീവജാലങ്ങളെയെല്ലാം യാതൊരു വകതിരിവു മില്ലാതെ ഉപദ്രവിക്കുകയായി അവൻെറ നിത്യത്തൊഴിൽ. മറ്റു ജന്തുക്കളെ മുറിവേൽപ്പിക്കുകയോ കൊല്ലുകയോ ചെയ്യുക അവന് ഒരു രസമായി. ഈ ശല്യംകൊണ്ടു പൊറുതിമുട്ടിയ വന്യജീവികരം കൂട്ടംചേർന്ന് സന്ന്യാസിയുടെ അടുക്കൽവന്ന് ആവലാതി ബോധിപ്പിച്ചു.

സന്ന്യാസി കടുവയെ ഉടൻതന്നെ വരുത്തി. “കുഞ്ഞേ, നിനക്കു സുഖമാണോ? നിന്നെക്കുറിച്ചു കേരംക്കുന്നതൊക്കെ സത്യംതന്നെയോ?’’ അദ്ദേഹം ചോദിച്ചു.

കടുവ:—ശരിയാണെങ്കിൽത്തന്നെ എന്ത്? എൻെറ വംശത്തിൻെറ പാരമ്പര്യമാണത്.

സന്ന്യാസി:—ഓ! അങ്ങനെയോ? നിൻെറ പൂർവ്വകഥകരം മറക്കരുത്.

കടുവ:—ഇതെന്തു് വിഡ്ഢിത്തം? ഞാൻ കടുവയാണ്. ഈ വനത്തിൽ എന്നെക്കവിഞ്ഞ് മറ്റാരുണ്ട്?

സന്ന്യാസി:—ഇതുവരെ ചെന്നെത്തിയോ കുഞ്ഞേ നീ? കഷ്ടം? (കടുവയ്ക്കു കോപം അടക്കാൻ കഴിഞ്ഞില്ല.)

കടുവ:—ഞാൻ ആരുടെയും കുഞ്ഞല്ല. എന്നെ ആരും ഗുണ ദോഷിക്കാൻ വരണ്ട. മര്യാദയ്ക്കുവേണം എന്നോട് സംസാരിക്കാൻ. അല്ലെങ്കിലുണ്ടല്ലോ, തൻെറ കഥ കഴിക്കും ഞാൻ.

ഇങ്ങനെ പറഞ്ഞുകൊണ്ട് കടുവ സന്ന്യാസിയുടെ നേർക്കു കുതിച്ചുചാടി. ഒരു പുഞ്ചിരിയോടെ സന്ന്യാസി നോക്കി നിന്നു. അനന്തരം അദ്ദേഹം ചൂണ്ടുവിരൽകൊണ്ട് ആകാശത്തിൽ ഒരു വൃത്തം വരച്ചു. അദ്ഭുതമെന്നേ പറയേണ്ടൂ; ഞൊടിയിടയ്ക്കുള്ളിൽ കടുവ എലിയായി മാറി!



''മകനേ, വരൂ ഇതാ ഇവിടെ കടിച്ചുകൊള്ളൂ'' എന്നു പറഞ്ഞ് സന്ന്യാസി കൈനീട്ടിക്കൊടുത്തു. നാണവും ദുഃഖവും കൊണ്ടു പരവശനായ എലി സന്ന്യാസിയുടെ കാൽക്കൽ വീണു വിലപിച്ചു. സന്ന്യാസിയുടെ പുഞ്ചിരിമാറാത്ത മുഖത്തിൽ നിന്ന് ഈ വാക്കുകൾ പുറപ്പെട്ടു:

''ഇനിയുള്ളകാലം ഉള്ളതുകൊണ്ടു തൃപ്ത്തിപ്പെട്ടു ജീവിക്കൂ കുഞ്ഞേ. അക്കരെപ്പച്ചകൾ കണ്ട് ഇളകാതിരിക്കാൻ ശ്രമിക്കൂ. സന്തോഷവും സന്താപവും നമ്മുടെ മനസ്സാണ് സൃഷ്ടിക്കുന്നത്. ഈ ഉപദേശമനുസരിച്ചു ജീവിച്ചാൽ നിനക്കു ദുഃഖിക്കേണ്ടിവരില്ല.''

എലിയുടെ ബുദ്ധി തെളിഞ്ഞു. ആ ഉപദേശം ശിരസാ വഹിച്ചുകൊണ്ട് എലി അവിടെനിന്നും അപ്രത്യക്ഷനായി.

### അഭ്യാസം

പദങ്ങൾ:—

| | | |
|---|---|---|
| വനപ്രദേശം | ശല്യം | മര്യാദ |
| അദ്ഭുതവിദ്യ | സഫലം | സന്ന്യാസി |
| വിദൂരദേശങ്ങൾ | വടിവൊത്ത | വിസ്മരിക്കുക |
| ഉപഹാരങ്ങൾ | നിഷ്പ്രയാസം | ജീവജാലങ്ങൾ |
| അനുഗ്രഹങ്ങൾ | കേവലം | വന്യജീവികൾ |
| ശാന്തപ്രകൃതികൾ | അശു | പാരമ്പര്യം |
| വിജനം | കലശൽ | ഭക്തിപൂർവ്വം |
| കഥകഴിക്കുക | പ്രസന്നവദനൻ | പൂർവ്വകഥകൾ |
| നിറവേറുക | താൽക്കാലികം | ഗുണദോഷിക്കുക |
| ബഹളം കൂട്ടുക | അസ്വാധീനം | വൃത്തം |
| കൂറ്റൻതടി | പരവശൻ | വിലപിക്കുക |
| കൃപ | അക്കരെപ്പച്ച | സൃഷ്ടിക്കുക |
| യാചിക്കുക | ശിരസാവഹിക്കുക | അപ്രത്യക്ഷനാവുക |
| അഭീഷ്ടം | കനിഞ്ഞ് | നിത്യത്തൊഴിൽ |
| ഞൊടി | | |

ചോദ്യങ്ങൾ:—

1. എലി വീണ്ടും വീണ്ടും സന്ന്യാസിയെ ചെന്നുകാണാൻ കാരണമെന്ത്?
2. ഒടുവിൽ സന്ന്യാസി എലിക്കു നൽകിയ ഉപദേശം എന്തായിരുന്നു?
3. വാക്യത്തിൽ പ്രയോഗിക്കുക:—
   പാത്തും പതുങ്ങിയും, കഥകഴിക്കുക, മട്ടുമാറുക, പൊറുതിമുട്ടുക, ആവലാതി ബോധിപ്പിക്കുക, ബുദ്ധി തെളിയുക.
4. ഈ പാഠത്തിന് അക്കരെപ്പച്ച എന്നു പേരിടാൻ കാരണമെന്ത്?

പാഠം 20

# സ്വാതന്ത്ര്യം തന്നെ ജീവിതം

[സീതയുടെ കുട്ടിക്കാലത്ത് ഒരു ദിവസം വിശാലമായ ആകാശത്തിൽ കൂടി രണ്ടു പക്ഷികൾ പാട്ടും പാടി പറന്നു പോകുന്നത് അവൾ കണ്ടു. മനുഷ്യരെപ്പോലെ സംസാരിക്കുന്ന ആ പക്ഷികളെ കൈയിൽ കിട്ടാൻ ആ രാജകുമാരിക്കു കൊതിയായി. ആശ · പുറത്തുവന്നതേയുള്ളൂ പരിചാരികമാർ പക്ഷികളെ എങ്ങനെയോ പിടികൂടി സീതയുടെ അടുക്കൽ കൊണ്ടുവന്നു. ആ ബാലിക ആ ഓമനകളെ മാറത്തു ചേർത്തു പിടിച്ചു; കവിളിലണച്ചുമ്മവച്ചു; കോമളകരങ്ങൾകൊണ്ട് മെല്ലെമെല്ലെ തലോടി. എന്നിട്ട് അവയ്ക്ക് സ്വാദുതികഞ്ഞ ഭക്ഷണം കൊടുക്കാനുള്ള ഒരുക്കമാണ്.]



"ആവൂ, വിശപ്പില്ലേ? കാച്ചിയപാലിതാ
തൂവെള്ളിക്കിണ്ണത്തിൽ തേൻകുഴമ്പും
നല്ലപഴങ്ങളുമാവോളം ഭക്ഷിച്ചു
വല്ലതും മുൻമട്ടിൽ സംസാരിപ്പിൻ."
പ്രീതിയാലീവക സ്വാഗതക്കൊഞ്ചലോ-
ടാതിഥ്യം പെൺകിടാവാരംഭിക്കെ
വീതിയുള്ളാകാശം ചുറ്റുമജ്ജീവികൾ
ഭീതിപൂണ്ടന്യോന്യം നോക്കിവീണ്ടും.
ബന്ധുരകാഞ്ചനക്കൂട്ടിലാണെങ്കിലും
ബന്ധനം ബന്ധനം തന്നെപാരിൽ!

കിളിക്കൊഞ്ചൽ] [വള്ളത്തോൾ

### അഭ്യാസം

1. തന്റെ കൈയിൽ കിട്ടിയ കിളികൾക്കു ഭക്ഷിക്കാൻ സീത എന്തെല്ലാം നൽകി?
2. അവൾ പക്ഷികളെ സ്വാഗതം ചെയ്തത് എപ്രകാരമായിരുന്നു?
3. നല്ല ആഹാരം കൊടുത്ത് സന്തോഷത്തോടെ സ്വാഗതം ചെയ്തിട്ടും പക്ഷികൾക്ക് തൃപ്തി വരാത്തതെന്തുകൊണ്ട്?
4. സീതയുടെ വാക്യം കേട്ടപ്പോൾ പക്ഷികളുടെ ഭാവം എന്തായിരുന്നു?
5. പക്ഷികൾ എന്തുകിട്ടാനാണ് കൊതിച്ചത്?
6. 'കൂട്ടിലടച്ച കിളിയെപ്പോലെ' എന്നു പറഞ്ഞാൽ എന്താണ് അർത്ഥം?

---

പാഠം 21

# പകർച്ചവ്യാധികൾ

ജലദോഷവും ജലദോഷപ്പനിയും പിടിപെടാത്തവരായി നിങ്ങളിൽ ആരെങ്കിലും ഉണ്ടോ എന്നു സംശയമാണ്. ചിലർക്ക് അഞ്ചാംപനി പിടിപെട്ടുകാണും, ചിലർക്ക് ചൊറിയും ചിരങ്ങും ബാധിച്ചിട്ടുണ്ടായിരിക്കും. ഈ രോഗങ്ങളെല്ലാം ഒരാളിൽനിന്ന് മറ്റൊരാളിലേക്ക് പകരുകയാണ് ചെയ്യുന്നത്. ഇങ്ങനെ പകരുന്ന രോഗങ്ങളെ പകർച്ചവ്യാധികൾ എന്നു പറയുന്നു. നമ്മുടെ നാട്ടിൽ ചിലപ്പോൾ പടർന്നുപിടിക്കാറുള്ള വസൂരിയും വിഷൂചികയും പകർച്ചവ്യാധികളാണ്. ക്ഷയവും പ്ലേഗും പകർച്ചരോഗങ്ങളാണെന്ന കാര്യം നിങ്ങൾ ഇനിയും ധരിച്ചിട്ടുണ്ടാവില്ല. അജീർണ്ണം, തലവേദന തുടങ്ങിയ രോഗങ്ങൾ പകരാറില്ല. അതുകൊണ്ട് അവയെ പകർച്ചവ്യാധികളെന്നു പറയാറുമില്ല.

എങ്ങനെയാണ് പകർച്ചവ്യാധികൾ സംക്രമിക്കുന്നത് എന്ന് നിങ്ങൾ ചിന്തിച്ചിട്ടുണ്ടോ? സൂക്ഷ്മങ്ങളായ ജീവാണുക്കൾ ശരീരത്തിൽ പ്രവേശിച്ചിട്ടാണ് രോഗങ്ങൾ വരുത്തിവയ്ക്കുന്നത്. അണുക്കളെ സാധാരണ ഭൂതക്കണ്ണാടികൊണ്ടു

കാണാൻ പ്രയാസമാണ്. രോഗം പരത്തുന്ന ജീവാണുക്കളെ കാണാൻ വളരെ ശക്തമായ ഭൂതക്കണ്ണാടിതന്നെവേണം. അത്രയ്ക്കു സൂക്ഷ്മങ്ങളാണ് ഈ അണുക്കൾ.

ജീവാണുക്കൾ സംക്രമിക്കുന്നത് വായുവിൽക്കൂടിയും ആഹാരത്തിൽക്കൂടിയുമാണെന്ന് ഇന്ന് ശാസ്ത്രജ്ഞൻമാർ കണ്ടുപിടിച്ചിട്ടുണ്ട്. ജലദോഷം, അഞ്ചാംപനി, മുണ്ടിനീര്, ജലദോഷപ്പനി തുടങ്ങിയ രോഗങ്ങളുടെ അണുക്കൾ വായുവിൽക്കൂടിയാണ് മനുഷ്യശരീരത്തിലേക്ക് സംക്രമിക്കുന്നത്. വിഷൂചിക, സന്നിപാതജ്വരം, രക്താതിസാരം അഥവാ വയറുകടി എന്നിവയുടെ ജീവാണു ജലത്തിൽക്കൂടി ശരീരത്തിൽ പ്രവേശിക്കുന്നു. ഈച്ചയും, കൊതുകും, മൂട്ടയും രോഗം സംക്രമിക്കുന്നതിനു കാരണമായിത്തീരാറുണ്ട്. വിഷൂചിക ആഹാരത്തിൽക്കൂടി പകരുന്ന കാര്യം നിങ്ങൾ കേട്ടിട്ടുണ്ടാവും. അതിവേഗം പടർന്നു പിടിക്കുന്ന രോഗങ്ങളാണ് വസൂരി, വിഷൂചിക, ജലദോഷം എന്നിവ.

ജലദോഷത്തിനും ജലദോഷപ്പനിക്കും കുത്തിവയ്പോ പ്രത്യേക ചികിൽസാരീതികളോ ഇന്നു നമുക്ക് അറിഞ്ഞുകൂടാ. വസൂരിയാകട്ടെ വാക്സിനേഷൻമൂലം തടയാവുന്നതാണ്. രോഗം നിരോധിക്കുന്നതിനുള്ള ശക്തി നേടാൻ വാക്സിനേഷൻ അഥവാ ഗോവസൂരിപ്രയോഗംമൂലം ഇന്ന് എല്ലാവർക്കും സാധ്യമാകുന്നുണ്ട്. എഡ്വേർഡ്ജന്നർ എന്ന ഒരു ഇംഗ്ലീഷ് ഡോക്ടരാണ് വസൂരിക്കെതിരായി കുത്തിവയ്പു സമ്പ്രദായം കണ്ടുപിടിച്ചത്. നമ്മുടെ എല്ലാ കുട്ടികളെയും വസൂരിരോഗത്തിനെതിരായി കുത്തിവയ്ക്കണമെന്ന് കർശന നിയമമുണ്ട്. അതുകൊണ്ട് എല്ലാ ആളുകളും കുത്തിവയ്പു നടത്തിക്കുകയും അങ്ങനെ രോഗം നിരോധിക്കുകയും ചെയ്തു വരുന്നു. ഇന്നു വസൂരിമൂലമുള്ള മരണം തുലോം കുറവായിരിക്കുന്നതിനു കാരണം ഗോവസൂരിപ്രയോഗമാണ്.

ജലത്തിൽക്കൂടി പകരുന്ന രോഗങ്ങളാണ് വിഷൂചിക, സന്നിപാതജ്വരം, രക്താതിസാരം എന്നിവ എന്നു പറഞ്ഞല്ലോ. ഇവ സംക്രമിക്കുന്നത് കുടിക്കുന്ന വെള്ളത്തിൽക്കൂടി മാത്രമല്ല. ആഹാരം വഴിയും രോഗം പകരുന്നുണ്ട്. ഈ രോഗങ്ങൾ പകരാൻ സാധ്യതയുള്ളപ്പോൾ തിളപ്പിച്ച വെള്ളം മാത്രമേ ഉപയോഗിക്കാവൂ. കിണറ്റിലെ ജലത്തിലും മറ്റു സ്ഥലങ്ങളിലെ ജലത്തിലും ഉള്ള അണുക്കളെ കൊല്ലുന്നതിന് മരുന്നു ഉപയോഗിക്കുന്നതും നല്ലതാണ്. ഈ രോഗങ്ങൾ പിടിപെടാതിരിക്കുന്നതിന് കുത്തിവയ്പു സമ്പ്രദായം പ്രയോജനപ്പെടുന്നുണ്ട്.

അഞ്ചാംപനി, മുണ്ടിനീര് തുടങ്ങിയ രോഗങ്ങൾക്ക് ഫലപ്രദമായ കുത്തിവയ്പുകളൊന്നും പ്രചാരത്തിലില്ല. റെറ്റനസ് (ക്ഷതസന്നി), പോളിയോ, വില്ലൻചുമ, ഡിഫ്തീരിയ എന്നീ രോഗങ്ങൾ സംക്രമിക്കാതിരിക്കാൻ ഫലപ്രദമായ കുത്തിവയ്പ് ഇന്നു ഏർപ്പെടുത്തിയിട്ടുണ്ട്. എത്രയോ ബാലമരണങ്ങളാണ് ഈ കുത്തിവയ്പുമൂലം ഇന്നു തടയപ്പെട്ടിരിക്കുന്നത്!

പകർച്ചവ്യാധികളെ തടയുന്നതെങ്ങനെയാണെന്നു നമുക്ക് ഇനി ചിന്തിക്കാം. ശരീരത്തിൽ പ്രവേശിക്കുന്ന രോഗാണുക്കളെ ചെറുത്തുനില്ക്കാൻ നമ്മുടെ ശരീരത്തിന് സ്വതവേ ശക്തിയുണ്ട്. രോഗാണുക്കളോടു പടപൊരുതി അവയെ തോല്പിക്കാനുള്ള ശക്തി ശരീരത്തിന് ഇല്ലാതാവുമ്പോഴാണ് രോഗം പിടിപെടുന്നത്. ശരീരം പൊതുവെ ക്ഷീണിച്ചിരിക്കുമ്പോൾ രോഗാണുക്കൾ പെരുകി രോഗലക്ഷണങ്ങൾ പ്രത്യക്ഷപ്പെടുന്നു. ഈ അവസരത്തിൽ രോഗനിരോധനശക്തി കുറഞ്ഞിരിക്കുന്നതുകൊണ്ടാണ് ഇങ്ങനെ സംഭവിക്കുന്നത്. കുത്തിവയ്പുമൂലം രോഗത്തെ തടയാനുള്ള ശക്തി ശരീരത്തിനുണ്ടാകുന്നു. മുമ്പ് സൂചിപ്പിച്ചതുപോലെ, മിക്ക രോഗങ്ങളെയും പ്രതിരോധിക്കുന്നതിനുവേണ്ട കുത്തിവയ്പ് ഇന്ന് നടപ്പായിക്കഴിഞ്ഞിട്ടുണ്ട്.

രോഗനിരോധനശക്തി ഉണ്ടാകുന്നതിനു കുത്തിവയ്പ് നല്ല സമ്പ്രദായമാണെങ്കിലും ജനസമൂഹത്തിൽ രോഗസംക്രമണം കുറയ്ക്കുവാൻ പല മാർഗ്ഗങ്ങളും സ്വീകരിക്കേണ്ടതുണ്ട്. പകർച്ചവ്യാധി പിടിപെട്ടു ചികിൽസിക്കുന്നതിനെക്കാൾ നല്ലത് രോഗം വരാതിരിക്കാൻവേണ്ട മുൻകരുതൽ നടപടി എടുക്കുകയാണ്. മസൂരി, ചൊള്ളള് (പൊക്കൻ) എന്നീ രോഗങ്ങൾ ബാധിച്ചവരെ മറ്റുള്ളവരിൽനിന്നു മാറ്റിപ്പാർപ്പിച്ച്, രോഗം പരക്കുന്നതു തടയാവുന്നതാണ്. രോഗിയെ ശുശ്രൂഷിക്കുന്നവർ ഏറ്റവും ശുചിത്വം പാലിക്കണം. കൂടാതെ രോഗി ഉപയോഗിച്ച പാത്രങ്ങൾ, വസ്ത്രങ്ങൾ തുടങ്ങിയവ അണുനാശകൗഷധങ്ങൾ കൊണ്ടു കഴുകുകയും വേണം. രോഗിയുടെ വിസർജ്ജ്യങ്ങൾ കുഴിച്ചുമൂടുകയും തീയിലിട്ടു കത്തിക്കുകയും ചെയ്യുന്നത് രോഗാണുക്കളെ നശിപ്പിക്കാൻ ഉപകരിക്കും. ഇങ്ങനെയുള്ള മുൻകരുതലുകൾ എടുത്താൽ രോഗം പകരാതെ കഴിക്കാം. രോഗം പിടിപെട്ടു ചികിൽസിക്കുന്നതിനെക്കാൾ രോഗം പകരാതിരിക്കാൻ ശ്രദ്ധിക്കുകയാണല്ലോ വേണ്ടത്.

## അഭ്യാസം

പദങ്ങൾ:—

| | | |
|---|---|---|
| പിടിപെടുക | കിടപ്പിലാവുക | സ്വതവേ |
| വ്യാധി | നിരോധിക്കുക | പ്രതിരോധിക്കുക |
| അജീർണ്ണം | കർശനം | ജനസമൂഹം |
| സംക്രമിക്കുക | തുലോം | വിസർജ്ജ്യം |
| ഭൂതക്കണ്ണാടി | സാധ്യത | അണുനാശകൗഷധങ്ങൾ |
| ശക്തം | ഫലപ്രദം | പ്രയോഗം |
| ബാലമരണങ്ങൾ | ചെറുക്കുക | അപൂർവ്വം |
| ഭേദമാക്കുക | പ്രചാരം | |

ചോദ്യങ്ങൾ:—

1. ചില പകർച്ചവ്യാധികളുടെ പേരു പറയുക.
2. പകർച്ചവ്യാധികൾ സംക്രമിക്കുന്നതെങ്ങനെ?
3. ഗോവസൂരി പ്രയോഗം കണ്ടുപിടിച്ചതാര്?
4. പകർച്ചവ്യാധികൾ എപ്രകാരം തടയാം?
5. രോഗം പിടിപെടുന്നത് എപ്പോൾ?

ഈ രോഗങ്ങളെല്ലാം ഒരാളിൽനിന്ന് മറ്റൊരാളിലേക്കു പകരുകയാണ് ചെയ്യുന്നത്.

ജീവാണു ജലത്തിൽക്കൂടി ശരീരത്തിൽ പ്രവേശിക്കുന്നു.

ഈ വാക്യങ്ങളിൽ അടിവരയിട്ട പദങ്ങൾ ശ്രദ്ധിക്കുക.
ഈ പദങ്ങൾ വാക്യത്തിൽ എന്തിനുവേണ്ടി പ്രയോഗിച്ചിരിക്കുന്നു? ഇതുപോലുള്ള ഗതികൾ മുൻപാഠങ്ങളിൽനിന്ന് കണ്ടുപിടിക്കുക.

——

പാഠം 22

# വിഡ്ഢിവേഷം കെട്ടിയ രാജാവ്

പല നൂറ്റാണ്ടുകൾക്കുമുമ്പ് ഒരു രാജ്യത്ത് ഒരു രാജാവുണ്ടായിരുന്നു. വസ്ത്രാലങ്കാരങ്ങളിൽ മുഴുത്ത കമ്പമായിരുന്നു അദ്ദേഹത്തിന്. വിലപിടിച്ച മേൽത്തരം വസ്ത്രങ്ങൾ എപ്പോഴും ധരിക്കണം. അവ മണിക്കൂർതോറും മാറിക്കൊണ്ടിരിക്കണം. തന്റെ വേഷപ്പകിട്ടുകൾ പ്രദർശിപ്പിച്ച് പ്രജകളെ അദ്ഭുതപ്പെടുത്താനായി കൂടക്കൂടെ കൊട്ടാരത്തിനു പുറത്തു സഞ്ചരിക്കണം. കൊട്ടാരത്തിലുള്ളപ്പോൾ അണിയറയിൽ പല തരം വസ്ത്രങ്ങൾ ഉടുത്തൊരുങ്ങി നിലക്കണ്ണാടിയിൽ നോക്കി രസിച്ചങ്ങനെ ഇരിക്കുകയാണ് പതിവ്. മറ്റു കാര്യങ്ങളിലൊന്നും അദ്ദേഹത്തിനു ശ്രദ്ധയും ഉത്സാഹവും ഉണ്ടായിരുന്നില്ല.



ഒരിക്കൽ രണ്ടുപേർ അദ്ദേഹത്തെ മുഖംകാണിച്ചു. സങ്കല്പിക്കാൻ പോലുമാവാത്തവിധം മേനിയുള്ള വസ്ത്രങ്ങൾ നെയ്യുന്ന നെയ്ത്തുകാരാണു തങ്ങളെന്ന് അവർ സ്വയം പരിചയപ്പെടുത്തി. പക്ഷേ അവർ നെയ്തുണ്ടാക്കുന്ന വസ്ത്രങ്ങൾ ബുദ്ധിഹീനൻമാർക്കും കൊള്ളരുതാത്തവർക്കും കാണാൻ പറ്റില്ലത്രേ!

രാജാവിന് ആ സന്ദർശനം നന്നേ ഇഷ്ടപ്പെട്ടു. ഒരു വെടിക്കു രണ്ടുപക്ഷി! ഏറ്റവും മഹത്തായ വസ്ത്രങ്ങൾ ധരിക്കാൻ കിട്ടിയ അവസരം; തൻെറ ഉദ്യോഗസ്ഥൻമാരിൽ ബുദ്ധിയുള്ളവരെയും മൂഢന്മാരെയും തിരിച്ചറിയാൻ നല്ലൊരു മാർഗ്ഗവും. നെയ്ത്തിൻെറ പ്രാരംഭച്ചെലവുകൾക്കു വമ്പിച്ച ഒരു തുക ഉടൻതന്നെ അനുവദിച്ചു. നെയ്ത്തു തുടങ്ങാൻ രാജാവിൻെറ കല്പനയായി.

ഏറ്റവും വിലപിടിച്ച പട്ടുനൂലും കസവും നെയ്ത്തുകാർ ആവശ്യപ്പെട്ടു. രാജാജ്ഞയല്ലേ? ചോദിക്കാത്ത താമസം, എല്ലാ സാധനങ്ങളും ലഭിച്ചു. പക്ഷേ ലഭിച്ചതെല്ലാം നെയ്ത്തുകാർ സ്വന്തമാക്കി ഒളിച്ചുവച്ചു. അവർ രണ്ടു തറികൾ ഒരുക്കി. അതിൽ നെയ്ത്തു നടക്കുന്നതായി ഭാവിക്കുകമാത്രം ചെയ്തു.

കുറെ ദിവസം അങ്ങനെ കഴിഞ്ഞു. നെയ്ത്തു നേരിട്ടുകണ്ട് അഭിപ്രായം അറിയിക്കണമെന്ന് രാജാവ് മന്ത്രിയോട് ആജ്ഞാപിച്ചു. നെയ്ത്തുശാലയിൽ ചെന്നുനോക്കിയ മന്ത്രിക്ക് യാതൊന്നും കാണാൻ കഴിഞ്ഞില്ല. കുറേക്കൂടി അടുത്തുചെന്ന് തറിയിൽ സൂക്ഷിച്ചുനോക്കാൻ മന്ത്രിയോട് നെയ്ത്തുകാർ അപേക്ഷിച്ചു. മന്ത്രി അപ്രകാരം ചെയ്തു. തങ്ങൾ നെയ്യുന്ന വസ്ത്രങ്ങളുടെ കരകൾക്കും അവയുടെ നിറത്തിനും ഭംഗിയുണ്ടോ എന്ന് നെയ്ത്തുകാർ ചോദിച്ചു.

''തറിയിൽ യാതൊന്നും കാണുന്നില്ലെങ്കിലും കാണുന്നില്ലെന്നു പറയുന്നതെങ്ങനെ? പറഞ്ഞാൽ അതിനർത്ഥം ഞാൻ ഒരു മടയനാണെന്നല്ലേ? ഒരു പക്ഷേ ഞാൻ ഒരു മടയൻതന്നെയാണോ? അങ്ങനെയാണെങ്കിൽത്തന്നെ അതു മറ്റാരും അറിയാൻ പാടില്ല. തറിയിൽ ഒന്നും കാണുന്നില്ലെന്ന സത്യം ഞാൻ പുറത്തു പറഞ്ഞു കൂടാ.'' ഇങ്ങനെയായിരുന്നു മന്ത്രിയുടെ മനോഗതം. എന്നിട്ട് അദ്ദേഹം പ്രശംസിക്കാൻ തുടങ്ങി.

''ഹാ! എത്ര സുന്ദരമായിരിക്കുന്നു ആ കരകളും, നിറങ്ങളും! എനിക്ക് ഈ വിവരം ഉടൻതന്നെ തിരുമേനിയെ അറിയിക്കണം.'' മന്ത്രി ഉടൻതന്നെ രാജാവിനെ വിവരം അറിയിക്കുകയും ചെയ്തു. സന്തുഷ്ടനായ രാജാവ് വീണ്ടും പണവും കസവും പട്ടുനൂലും നെയ്ത്തുകാർക്ക് നൽകാൻ ഉത്തരവിട്ടു.

ഏതാനും ദിവസങ്ങൾകൂടി കഴിഞ്ഞപ്പോൾ ജോലിയുടെ പുരോഗതി അറിയാൻ രാജാവ് മറ്റൊരു ഉദ്യോഗസ്ഥനെ നിയോഗിച്ചു. അയാളുടെ അനുഭവവും വിചാരഗതിയും മന്ത്രിക്കു

ണ്ടായതുപോലെതന്നെയായിരുന്നു. നെയ്ത്തുകാരുടെ പ്രവൃത്തിയെപ്പറ്റി മികച്ച അഭിനന്ദനം അയാളും രാജസമക്ഷം സമർപ്പിച്ചു.

പുതുതായി നിർമ്മിച്ചുകൊണ്ടിരിക്കുന്ന വിലയേറിയ വസ്ത്രങ്ങളെപ്പറ്റി തന്റെ മന്ത്രിയും മറ്റൊരു ഉദ്യോഗസ്ഥനും പുകഴ്ത്തിപ്പറഞ്ഞുകേട്ടപ്പോൾ മുതൽ രാജാവിന് എന്തെന്നില്ലാത്ത ഉത്സാഹമായി. നെയ്ത്തുകാരെ നേരിട്ടു സന്ദർശിക്കാൻ അദ്ദേഹം നിശ്ചയിച്ചു. സന്ദർശനവേളയിൽ പല ഉദ്യോഗസ്ഥൻമാരും അകമ്പടി സേവിച്ചു. നെയ്ത്തുശാലയിൽ കയറിയപ്പോൾത്തന്നെ രണ്ടുദ്യോഗസ്ഥൻമാർ ഇങ്ങനെ പറഞ്ഞു:—

''എത്ര മനോഹരമാണ് ആ വസ്ത്രങ്ങൾ! തിരുമേനി കുറെക്കൂടി അടുത്തുചെന്ന് ആ സൗന്ദര്യം ആസ്വദിച്ചാലും! ''

രാജാവ് തറിക്കടുത്തെത്തി. കുറെനേരം അദ്ദേഹം തുറിച്ചു നോക്കിക്കൊണ്ടുനിന്നു. അനന്തരം ചിന്തയിലാണ്ടു.

''ഇതെന്തു വിചിത്രം! ഒന്നുമേ കാണുന്നില്ല മുന്നിൽ. കാണാൻ സാധിക്കാത്തത് ഞാൻ ബുദ്ധിഹീനനായതുകൊണ്ടായിരിക്കുമോ? അങ്ങനെ വന്നുകൂടായ്കയില്ല. പക്ഷേ മടയനാണെന്നു വരുത്തുക ഞാൻ രാജാവായിരിക്കാൻ യോഗ്യനല്ലെന്നു സമ്മതിക്കുകയല്ലേ? അതെത്ര കഷ്ടം! ഒരിക്കലും അതു പാടില്ല.'' ഇപ്രകാരം ചിന്താകുലനായ രാജാവ് ഒന്നും സംസാരിക്കാൻ ശക്തനായില്ല. താൻ സംതൃപ്തനാണെന്ന മട്ടിൽ തല കുലുക്കുകമാത്രം ചെയ്തു. തറിയിൽ ഒന്നും കണ്ടില്ലെങ്കിലും അകമ്പടിക്കാരും സംതൃപ്തിയേ പ്രകാശിപ്പിച്ചുള്ളൂ. താമസിയാതെ നടക്കാൻ പോകുന്ന രാജകീയ ഘോഷയാത്രയിൽ ഈ പുതുവസ്ത്രങ്ങൾ ധരിക്കണമെന്ന് അവർ രാജാവിനോട് അഭ്യർത്ഥിച്ചു.

ഘോഷയാത്രയുടെ തലേന്നാൾ രാത്രി രണ്ടു നെയ്ത്തുകാരും ഉറങ്ങാതിരുന്ന്, സദാസമയവും പണിയെടുക്കുന്നതായി നടിച്ചു. പിറ്റേദിവസം അവർ രാജസന്നിധിയിൽ പ്രവേശിച്ചു. എന്തോ കൈയിൽ പിടിച്ചിരിക്കുന്നു എന്നു ഭാവിച്ചുകൊണ്ട് അവർ പറഞ്ഞുതുടങ്ങി:

''കാണാൻ കഴിയാത്തതരത്തിൽ നേരിയതാണു തിരുമേനീ, ഈ വസ്ത്രങ്ങൾ. കാണാൻ കഴിയാതിരിക്കുന്നു എന്നതുതന്നെ ഇതിന്റെ ശ്രേഷ്ഠതയും സൗന്ദര്യവും.

തിരുമേനി അണിഞ്ഞിരിക്കുന്ന വസ്ത്രങ്ങൾ അഴിച്ചു മാറ്റിയാലും. ഈ മനോഹരമായ ഉടയാടകൾ ഓരോന്നായി ഞങ്ങൾ തിരുമേനിയുടെ ദേഹത്തു ചാർത്തട്ടെ.''

ഒരു കണ്ണാടിയുടെ മുമ്പിൽ നിൽക്കുകയായിരുന്നു രാജാവ്. അദ്ദേഹം താൻ ധരിച്ചിരുന്ന വസ്ത്രങ്ങൾ അഴിച്ചു മാറ്റി. നെയ്ത്തുകാർ സശ്രദ്ധം അദ്ദേഹത്തെ പുതു വസ്ത്രങ്ങൾ അണിയിക്കുന്നതായി നടിച്ചു. നോക്കിനിന്നവർ ആ വസ്ത്രങ്ങളുടെ മാഹാത്മ്യത്തെ വർണ്ണിക്കുകയായി.

ഘോഷയാത്ര പുറപ്പെടാറായി. രാജാവ് ഒരിക്കൽക്കൂടി നിലക്കണ്ണാടിയുടെ മുമ്പിൽ ചെന്നുനിന്ന് തന്റെ വേഷം ഒന്നു നോക്കിക്കണ്ടു. അനന്തരം കാൽനടയായി ഘോഷയാത്ര നയിച്ചു. രാജവീഥിയുടെ ഇരുപാർശ്വങ്ങളിലും തിങ്ങിനിന്ന പ്രജകൾ രാജാവിന്റെ പുതുവേഷത്തെ പ്രശംസിച്ചു. ഒരു ചെറിയ കുട്ടിമാത്രം ''രാജാവിതാ ഉടുമുണ്ടില്ലാതെ നടക്കുന്നേ'' എന്ന് ഉച്ചത്തിൽ വിളിച്ചുപറഞ്ഞു. ആ വിളികേട്ടവരെല്ലാം അത് ഏററുപാടി.

രാജാവ് വിഷമത്തിലായി. ജനങ്ങൾ വിളിച്ചുപറഞ്ഞത് ശരിയാണെന്ന് അദ്ദേഹത്തിനും തോന്നി. എങ്കിലും ''ഏതാ യാലും ഘോഷയാത്ര തുടങ്ങിപ്പോയല്ലോ. ആ സ്ഥിതിക്ക് അതു തുടരട്ടെ,'' എന്നാണ് അദ്ദേഹം കല്പിച്ചത്.

## അഭ്യാസം

പദങ്ങൾ:—

| | | |
|---|---|---|
| വസ്ത്രാലങ്കാരങ്ങൾ | മുഖംകാണിക്കുക | പ്രാരംഭം |
| കമ്പം | സന്തുഷ്ടൻ | അഭ്യർത്ഥിക്കുക |
| വേഷപ്പകിട്ട് | ഉത്തരവിടുക | രാജസന്നിധി |
| പ്രദർശിപ്പിക്കുക | നിയോഗിക്കുക | ശ്രേഷ്ഠത |
| അണിയറ | വിചാരഗതി | ഉടയാടകൾ |
| സ്വയം | അഭിനന്ദനം | മാഹാത്മ്യം |
| ബുദ്ധിഹീനൻ | രാജസമക്ഷം | നയിക്കുക |
| സന്ദർശനം | സമർപ്പിക്കുക | രാജവീഥി |

| | | |
|---|---|---|
| മൂഢൻ | അകമ്പടിസേവിക്കുക | പാർശ്വം |
| കല്പന | മനോഹരം | ഏറ്റുപാടുക |
| മനോഗതം | വിചിത്രം | ആസ്വദിക്കുക |
| നടിക്കുക | ചിന്താകുലൻ | |
| രാജകീയഘോഷയാത്ര | പ്രകാശിപ്പിക്കുക | |

ചോദ്യങ്ങൾ:—

1. രാജാവിന്റെ പ്രത്യേക സ്വഭാവങ്ങൾ എന്തെല്ലാമായിരുന്നു ?
2. നെയ്ത്തുകാർ പറ്റിച്ച പണി ചുരുക്കി എഴുതുക.
3. രാജാവിനും ഉദ്യോഗസ്ഥന്മാർക്കും അമളി പിണഞ്ഞതിനു കാരണമെന്ത് ?
4. 'ഒരുവെടിക്കു രണ്ടുപക്ഷി' എന്ന ശൈലിയുടെ താത്പര്യം എന്ത് ? ഇതുപോലുള്ള ചില ശൈലികൾ പറയുക.
5. അയാളുടെ അനുഭവവും വിചാരഗതിയും മന്ത്രിക്കുണ്ടായതു പോലെ ആയിരുന്നു—ഈ വാക്യം രണ്ടായി പിരിച്ചെഴുതുക. രണ്ടു വാക്യങ്ങൾ കൂട്ടിച്ചേർക്കുന്നതിന് ഉപയോഗിച്ച ശബ്ദം ഏത് ? അത്തരം ഘടകപദങ്ങൾ പാഠത്തിൽനിന്ന് എടുത്തെഴുതുക.

പാഠം 23

# മതിയായിരുന്നു



പൂങ്കാവനപ്പൂച്ചെടിയിങ്കലീഞാൻ
പൂവായ്പിറന്നാൽ മതിയായിരുന്നു;
സുവർണ്ണ സൗന്ദര്യമിയന്നൊരെൻെറ
സുഗന്ധമാർക്കും സുഖമേകിയേനെ.

കാർവർണ്ണമൊക്കും കളകണ്ഠമൊന്നായ്
കാലംകഴിച്ചാൽ മതിയായിരുന്നു;
വസന്ത സൗഭാഗ്യവിലാസിയാമെൻ
സംഗീതമാർക്കാർക്കു സുഖംവളർത്താ ?

മനോഹരാകാരവിശേഷമാളും
മയൂരമാകാഞ്ഞതു ഭാഗ്യദോഷം;
അതായിരുന്നെങ്കിലനന്തമോദം
പക്ഷംവിരിച്ചുത്സവമാടിയേനെ.

പ്രശാന്ത ലാവണ്യമിയന്നഭൂവിൽ
വനാന്തലക്ഷ്മിക്കുടയോരുമാറിൽ
കുതൂഹലത്തോടൊരു കുട്ടിമാനായ്-
കൂത്താടിയാലും മതിയായിരുന്നു.

കദളീവനം] [വെണ്ണിക്കുളം

അഭ്യാസം

ചോദ്യങ്ങൾ:—

1. പൂവിനും കുയിലിനും മയിലിനും മാൻകുട്ടിക്കുമുള്ള വിശിഷ്ട ഗുണങ്ങൾ പറയുക.
2. ഈ കവിത വായിക്കുമ്പോൾ പ്രകൃതിയിലെ മറ്റേതെങ്കിലും മനോഹരവസ്തുക്കളാകാൻ നിങ്ങൾക്ക് ആഗ്രഹം തോന്നുന്നുണ്ടോ ? ഏതാണ് അവ ?
3. പൂവ് നില്ക്കുന്നതെവിടെ ?
4. കുയിൽ പാട്ടുപാടുന്നത് ഏതുകാലത്ത് ?
5. കുട്ടിമാൻ കൂത്താടുന്ന സ്ഥലം ഏതാണ് ?
6. മയിലാകാൻ കവി ആഗ്രഹിക്കുന്നത് എന്തുകൊണ്ട് ?

———

പാഠം 24

# മലമ്പനി

നാടിൻെറ പലഭാഗത്തും ചുറ്റിനടന്നു ക്ഷീണിച്ച ഒരാൾ ഇതാ റോഡരികിൽ നിൽക്കുന്നുണ്ട്. കാഴ്ചയിൽ അദ്ദേഹം ചിന്താഗ്രസ്തനാണെന്നു തോന്നുന്നു. വളരെയേറെ കാര്യങ്ങൾ ചെയ്തു തീർത്ത ഒരു മഹാൻെറ ലക്ഷണമുണ്ട്, മുഖത്തിന്. ഞാൻ പതുക്കെ അടുത്തുകൂടി "അങ്ങ് എന്താണാലോചിച്ചു കൊണ്ടുനില്ക്കുന്നത് ?" എന്നന്വേഷിച്ചു. അദ്ദേഹം എന്നെ വാത്സല്യപൂർവ്വം നോക്കി മന്ദഹസിച്ചു. എന്നിട്ട് ഇങ്ങനെ പറഞ്ഞു: "ആ എന്താണ് കുഞ്ഞ് എന്നെ സമീപി ക്കാനും കുശലം ചോദിക്കാനും കാരണം ? നാട്ടിന് ഇന്ന് വന്നുകൂടിയ ചില മാറ്റങ്ങളെപ്പറ്റി ഞാൻ ആഹ്ളാദപൂർവ്വം ആലോചിച്ചുകൊണ്ടുനിന്നുപോയതാണ്. അപ്പോൾ കഴിഞ്ഞ കാലവും ഇന്നും തമ്മിലുള്ള അന്തരം കാണിക്കുന്ന ചിത്രങ്ങൾ എൻെറ മുമ്പിൽ വെള്ളിത്തിരയിലെന്നപോലെ മാറിമാറി അണിനിരന്നു."

"അങ്ങയുടെ ഈ വാക്കുകൾ ഒരു പ്രസംഗത്തിൻെറ പ്രാരംഭം പോലെയിരിക്കുന്നുവല്ലോ. ഇനിയെങ്കിലും കാര്യം പറഞ്ഞാൽ കൊള്ളാമായിരുന്നു. അങ്ങ് ഒരു മഹാനായ വ്യക്തിയാണെന്നും എന്തൊക്കെയോ ചെയ്തുവച്ചയാളാ ണെന്നും തോന്നുന്നു." ഞാൻ തുടർന്നു പറഞ്ഞു.

"ഹാ, ഹാ! ഞാൻ ചിലതൊക്കെ ചെയ്തിട്ടില്ലെന്നു പറഞ്ഞുകൂടാ. ഈ നാട്ടിൽ വളരെയധികംപേർ പനിപിടിച്ചു കിടുകിടെ വിറച്ചു വീട്ടിനും നാട്ടിനും കൊള്ളാതെ നശിച്ച രംഗംകണ്ടു ദുഃഖിച്ചവനാണ് ഞാൻ. ആ ദുഃഖാർത്തരെ എങ്ങനെ രക്ഷിക്കാമെന്നു ഞാൻ പലനാളുകൾ തലപുക ഞ്ഞാലോചിച്ചു; പല വിദ്യകളും പ്രയോഗിച്ചു. ദീനരായി കഷ്ടപ്പെട്ട വളരെയേറെ ആളുകളെ രക്ഷിക്കാൻ മാർഗ്ഗം കണ്ടെത്തിയത് ഞാനാണ്."

"അങ്ങ് എന്താണ് ദുഃഖാർത്തർക്കുവേണ്ടി ചെയ്തത് ?" ഞാൻ ചോദിച്ചു.

"പറയാം: കേൾക്കൂ. ഈ നാട്ടിൽ വളരെപ്പേർ മലമ്പനി എന്ന രോഗം പിടിച്ചു മരിക്കുന്നുണ്ടായിരുന്നു. ആ രോഗം

പടർന്നുപിടിച്ച് അനവധി ജീവനും ധനവും നഷ്ടപ്പെട്ടു കൊണ്ടിരുന്നു. ഈ നഷ്ടത്തിന് കാരണമായ രോഗത്തിന്റെ വേരറുത്തല്ലാതെ ഞാൻ അടങ്ങുകയില്ലെന്നുറച്ചു. അതിനുവേണ്ടി യത്നിച്ചു. അന്നുവരെ ധരിച്ചുവച്ചിരുന്ന അബദ്ധം തിരുത്തിയെഴുതി.''

''എന്തായിരുന്നു അബദ്ധം ?'' ഞാൻ ചോദിച്ചു.

''ഒരുതരം വാതകം—ചതുപ്പുനിലങ്ങളിലുള്ള ഒരു വാതകം—ആണ് ഈ രോഗത്തിനു നിദാനമെന്ന് ആളുകൾ ധരിച്ചുവശായിരുന്നു. ഈ രോഗം മലപ്രദേശങ്ങളിലാണ് കൂടുതലായി ഉണ്ടാവുന്നതെന്നും വിശ്വസിച്ചിരുന്നു. ഇതിനെ മലമ്പനി എന്നാണ് വിളിക്കുന്നത്. ഞാൻ കഠിനാ ധ്വാനം ചെയ്ത് മലമ്പനി പ്രചരിപ്പിച്ചിരുന്ന ജീവിയെ കണ്ടെത്തി. ആ ജീവി ഏതെന്നറിയണമല്ലേ? അതു മറ്റൊന്നുമല്ല, കൃശഗാത്രനായ കൊതുകുതന്നെ.''

''അപ്പോൾ കൊതുകാണോ മലമ്പനി ഉണ്ടാക്കുന്നത് ?''

''കുഞ്ഞിന്റെ ചോദ്യം ശരിയാണ്. കൊതുകല്ല അത് ഉണ്ടാക്കുന്നത്. അത് മലമ്പനി പരത്തുന്നതേയുള്ളൂ.''

''ഇത്രയുമൊക്കെ അറിഞ്ഞ അങ്ങ് വലിയ കേമൻതന്നെ! മലമ്പനിയെക്കുറിച്ച് കുറച്ചുകൂടി എനിക്ക് പറഞ്ഞു തരുമോ?''

''കുഞ്ഞേ, നീ ശ്രദ്ധിച്ചു കേൾക്കൂ. അറിയാൻ താത്പര്യമുള്ളവരോടു സംസാരിക്കുക ഒരു രസമാണ്. മലമ്പനി ഉണ്ടാക്കുന്നത് ഒരുതരം ജീവാണുവാണ്. ശക്തിയേറിയ, ഭൂതക്കണ്ണാടിയിൽക്കൂടി മാത്രമേ അതിനെ കാണാൻ പററൂ. മനുഷ്യരെയാണ് അത് ഏറിയകൂറും ആക്രമിക്കുന്നത്. കൊതുക് മനുഷ്യരക്തം കുടിക്കുമ്പോൾ ജീവാണുക്കൾ മനുഷ്യന്റെ രക്തത്തിലേക്കു പ്രവേശിക്കും. മനുഷ്യശരീരത്തിൽ പ്രവേശിക്കുന്നതിനുമുമ്പ് അത് കൊതുകിന്റെ ശരീരത്തിൽത്തന്നെ ഒരു ജീവിതഘട്ടം കഴിച്ചുകൂട്ടും. അങ്ങനെ കൊതുകിന്റെയും മനുഷ്യന്റെയും ആതിഥ്യം സ്വീകരിച്ച് ഈ അണുക്കൾ ജീവിക്കുന്നു. ഈ അതിഥി ചെയ്യുന്ന വിനാശത്തിനു അന്തമില്ല. മനുഷ്യന്റെ കഥകഴിച്ചല്ലാതെ ഈ അണു മാറുകയില്ല. അതിഥി ആതിഥേയന്റെ കഥകഴിക്കുക! എന്തൊരു ഭീകര സംഭവമാണിത്!''

''ഇതുവരെ പറഞ്ഞതിൽനിന്ന് അങ്ങയുടെ മഹത്ത്വം എനിക്കു മനസ്സിലായിക്കഴിഞ്ഞു. അങ്ങ് ആരാണ് എന്നറിയാൻ എനിക്ക് ആഗ്രഹമുണ്ട്.'' ഞാൻ വിനീതനായി ചോദിച്ചു.

''ഞാനാണ് റൊണാൾഡ് റോസ്സ് എന്ന പ്രസിദ്ധ ശാസ്ത്രജ്ഞൻ;'' റോസ്സ് പറഞ്ഞു.



''ബഹുമാനപ്പെട്ട റോസ്സ്, അങ്ങയെപ്പോലുള്ള ശാസ്ത്രജ്ഞന്മാരെ ഇങ്ങനെ കാണാൻ കഴിയുക ഒരു ഭാഗ്യമായി ഞാൻ കരുതുന്നു. അങ്ങ് മലമ്പനിയെപ്പറ്റി കുറച്ചുകൂടി പറഞ്ഞുതരുമോ ? കുറെ ജീവാണുക്കൾ മനുഷ്യശരീരത്തിലും കുറെയെണ്ണം കൊതുകിന്റെ ശരീരത്തിലും ജീവിക്കുന്നു എന്നാണല്ലോ അങ്ങു പറഞ്ഞത്. എന്താ ഞാൻ മനസ്സിലാക്കിയതു ശരിയാണോ ?''

ശാസ്ത്രജ്ഞൻ ഇങ്ങനെ പ്രതിവചിച്ചു: ''അല്ല, ഇപ്പോൾ പറഞ്ഞതു തെറ്റുതന്നെയാണ്. ഒരു രോഗാണുവിൻെറ പകുതി ജീവിതം മനുഷ്യശരീരത്തിലും പകുതി ജീവിതം കൊതുകിൻെറ ശരീരത്തിലുമാണ് കഴിച്ചുകൂട്ടുന്നത്. പൂമ്പാറ്റയുടെ ജീവിതത്തിൽ നാലു ഘട്ടമുണ്ടെന്നു പഠിച്ചിട്ടുണ്ടല്ലോ. അതുപോലെ മലമ്പനിഉണ്ടാക്കുന്ന ജീവാണുവിനും രണ്ടു ഘട്ടമുണ്ട്.''

''ഇത്രയും കൊണ്ട് എനിക്ക് തൃപ്തിയായില്ല,'' ഞാൻ തുടർന്നു. ''മലമ്പനിയുടെ സംക്രമത്തെപ്പറ്റി അൽപംകൂടി വിശദീകരിച്ചുതരുമോ?''

റോസ്സ് വിസ്തരിച്ചു പറഞ്ഞു. ''സൂക്ഷ്മങ്ങളായ ജീവാണുക്കൾ മനുഷ്യശരീരത്തിലുള്ള ചുവന്ന അണുക്കളെയാണ് ആക്രമിക്കുന്നത്. അതിൽവച്ചു പെരുകി മറ്റു രക്താണുക്കളെയും ആക്രമിക്കുന്നു. കുറെ കഴിയുമ്പോൾ ചുവന്ന രക്താണുക്കൾ ചുരുങ്ങി മനുഷ്യർ മരിച്ചുപോകുന്നു. അപ്പോൾ ജീവാണുക്കളും നശിക്കേണ്ടതല്ലേ എന്ന് കുഞ്ഞു ചോദിക്കുമായിരിക്കും. വംശനാശം തടയാൻ പ്രകൃതി ഒരു ഉപായം ചെയ്യാറുണ്ട്. അതുകൂടി കേൾക്കാൻ ആഗ്രഹമില്ലേ ?''

''തീർച്ചയായും.'' ഞാൻ പറഞ്ഞു.

''മലമ്പനി ബാധിച്ച ഒരാളെ കൊതുകു കടിക്കുമ്പോൾ ഒരുതുള്ളി രക്തത്തോടൊപ്പം ആയിരക്കണക്കിനു അണുക്കൾ കൊതുകിൻെറ ശരീരത്തിലേക്കു പ്രവേശിക്കുകയായി. കൊതുകിൻെറ ശരീരത്തിൽവച്ച് പല പരിണാമങ്ങളും സംഭവിച്ച് അവസാനം അവ കൊതുകിൻെറ ഉമിനീർഗ്രന്ഥിയിലെത്തി അവിടെ സ്ഥലം പിടിക്കുന്നു.''

റോസ്സ് ഇത്രയും പറഞ്ഞുകഴിഞ്ഞപ്പോൾ ഞാൻ വീണ്ടും ഒരു ചോദ്യം തൊടുത്തുവിട്ടു. ''പിന്നെ എന്തു സംഭവിക്കുന്നു?''

എൻെറ അതിയായ ജിജ്ഞാസ റോസ്സിനെ സന്തോഷിപ്പിച്ചതേയുള്ളൂ. അദ്ദേഹം ഇങ്ങനെ പറഞ്ഞു.

''ആ കൊതുകു കടിക്കാനിടയാകുന്ന മനുഷ്യൻെറ രക്തത്തിൽ രോഗാണുക്കൾ പ്രവേശിക്കുന്നു. ചുവന്ന രക്താണുക്കളിലേക്ക് രോഗാണുക്കൾ പ്രവേശിച്ച് അവയെ തകർക്കുന്നു. ഇങ്ങനെ ജീവിതചക്രം തുടരുന്നു.''

''ജീവാണുവിൻെറ പ്രവർത്തനത്തിൽ കാണുന്ന ഈ പ്രത്യേകത എന്നെ അദ്ഭുതപ്പെടുത്തുന്നു! ഈ കാര്യങ്ങ

ളൊക്കെ അങ്ങ് എപ്പോഴാണ് കണ്ടുപിടിച്ചത് ?''

റോസ്സ് പറയുകയായി. ''കുഞ്ഞേ, നിന്റെ ചോദ്യം കൂടുതൽ പറയാൻ പ്രേരണയും താത്പര്യവും ഉണർത്തുന്നു. പക്ഷേ, ഞാൻ അല്പം തിടുക്കത്തിലായതുകൊണ്ട് ചുരുക്കിപ്പറയുകയാണ്. ഇന്ത്യൻ പട്ടാളത്തിലായിരുന്നു എനിക്കു ജോലി. അത് പത്തൊമ്പതാം നൂറ്റാണ്ടിന്റെ അന്ത്യഘട്ടത്തിലായിരുന്നു. 1897-ലാണ് മലമ്പനിയുടെ അണുക്കളെ കണ്ടുപിടിക്കാൻ എനിക്കു സാധിച്ചത്. തന്മൂലം എന്നെ ഒരു ശാസ്ത്രജ്ഞനായിട്ടാണ് ആളുകൾ ഇന്ന് അംഗീകരിക്കുന്നത്.''









''മഹാത്മൻ, എങ്ങനെയാണ് മലമ്പനിയെ ഇന്ന് ഇത്ര മാത്രം നിരോധിക്കാൻ സാധിച്ചത് എന്നുകൂടി പറഞ്ഞു തരുമോ?''

''അതു പറയാം,'' അദ്ദേഹം തുടർന്നു. ''ഇന്നു കൊതുകുകളെ നശിപ്പിക്കാൻ പല മാർഗ്ഗങ്ങളും സ്വീകരിച്ചുവരുന്നുണ്ട്. പറമ്പുകളിലെ വെള്ളംകെട്ടിനില്ക്കുന്ന സ്ഥാനങ്ങളിൽ കൊതുകു മുട്ടയിടുമെന്നതുകൊണ്ട് അവിടെ വെള്ളം കെട്ടിനില്ക്കാൻ അനുവദിക്കാറില്ല. കെട്ടിനില്ക്കുന്ന ജലത്തിൽ ക്രൂഡോയിൽ തളിക്കുന്നുണ്ട്. ആ എണ്ണ കൊതുകിൻെറ കൂത്താടിയെ നശിപ്പിക്കാൻ ഉപകരിക്കുന്നു. കൊതുകുകൾ നശിച്ചില്ലെങ്കിൽത്തന്നെ അവയുടെ കടിയിൽനിന്നു രക്ഷപ്പെടാൻ കൊതുകുവലകൾ നമ്മെ സഹായിക്കുന്നു. മാത്രമല്ല, മലമ്പനിരോഗത്തെ നിർമ്മാർജ്ജനം ചെയ്യാനുള്ള പല പരിപാടികളും ഗവൺമെൻറു നടപ്പിലാക്കിവരുന്നു.''

## അഭ്യാസം

പദങ്ങൾ:—

| | | |
|---|---|---|
| ചിന്താഗ്രസ്തൻ | ഭീകരം | വെള്ളിത്തിര |
| മഹാൻ | പരിണാമം | അണിനിരക്കുക |
| കുശലംചോദിക്കുക | ചോദ്യം തൊടുത്തുവിടുക | ഗ്രന്ഥി |
| ധരിച്ചുവശാകുക | അന്ത്യഘട്ടം | വേരറുക്കുക |
| ആതിഥ്യം | തന്മൂലം | ജിജ്ഞാസ |
| അടുത്തുകൂടുക | പരിപാടി | നിർമ്മാർജ്ജനം |
| ആഹ്ലാദം | താത്പര്യം | അന്തം |
| അന്തരം | ആതിഥേയൻ | പ്രതിവചിച്ചു |

ചോദ്യങ്ങൾ:—

1. മലമ്പനിയെപ്പറ്റി പഴയകാലത്തെ വിശ്വാസം എന്തായിരുന്നു?
2. മലമ്പനിരോഗം സംക്രമിക്കുന്നതെങ്ങനെ?
3. മലമ്പനിയിൽനിന്നു രക്ഷനേടുന്നതിനുള്ള മാർഗ്ഗം എന്ത്?
4. വാക്യത്തിൽ പ്രയോഗിക്കുക:—
   തലപുകഞ്ഞാലോചിക്കുക, വേരറുക്കുക.
5. ഹാ, ഹാ! ഞാൻ ചിലതൊക്കെ ചെയ്തിട്ടില്ലെന്നു പറഞ്ഞുകൂടാ.—ഈ വാക്യത്തിലെ ഹാ, ഹാ! എന്ന ശബ്ദങ്ങൾ എന്തു സൂചിപ്പിക്കുന്നു? ഇത്തരം ശബ്ദങ്ങൾ മുൻപാഠങ്ങളിൽനിന്ന് എടുത്തെഴുതുക.

———

പാഠം 25

# ഗാന്ധിജിയും കുട്ടികളും

നമ്മുടെ രാജ്യത്തിന് സ്വാതന്ത്ര്യം നേടിത്തന്ന മഹാത്മാവാണ് ഗാന്ധിജി. അതിനാൽ അദ്ദേഹത്തെ നാം രാഷ്ട്രപിതാവായി ആദരിക്കുന്നു. ഗാന്ധിജി മനുഷ്യരാശിയെ മുഴുവൻ സ്നേഹിച്ചു. എന്നാൽ ലോകമൊട്ടുക്കുള്ള കുട്ടികളോടായിരുന്നു അദ്ദേഹത്തിന് ഏറ്റവും സ്നേഹം ഉണ്ടായിരുന്നത്. ''കുട്ടികളാണ് എന്റെ ജീവൻ'' എന്ന് ഒരവസരത്തിൽ അദ്ദേഹം പറഞ്ഞിട്ടുണ്ട്. ആരെയും വെറുക്കാൻ അറിഞ്ഞുകൂടാത്ത കുട്ടികളുടെ ഹൃദയശുദ്ധിയാണ് ഗാന്ധിജിയെ ആകർഷിച്ചത്. ആ പരിശുദ്ധിയാണ് അദ്ദേഹം ജീവിതത്തിൽ നിലനിർത്താൻ ആഗ്രഹിച്ചതും.

ഒരിക്കൽ ഒരു സ്ത്രീ തന്റെ അഞ്ചുവയസ്സു പ്രായമുള്ള മകളോടൊത്തു ഗാന്ധിജിയെ സന്ദർശിച്ചു. ആ സ്ത്രീ ഗാന്ധിജിയോട് ക്രിസ്തുമതത്തെപ്പറ്റി സുദീർഘമായി സംസാരിച്ചുകൊണ്ടിരുന്നു. ഗൗരവമുള്ള ആ സംഭാഷണത്തിൽ യാതൊരു കൗതുകവും തോന്നാതിരുന്ന പെൺകുട്ടി അവരുടെ അടുക്കൽനിന്ന് ഇറങ്ങിപ്പോയി തോട്ടത്തിൽ കളിക്കുകയായിരുന്നു. കുറെക്കഴിഞ്ഞ് പെട്ടെന്ന് അമ്മ തോട്ടത്തിലേക്കു നോക്കിയപ്പോൾ മകൾ ഒരു ഭയങ്കരസർപ്പവുമായി കളിക്കുന്നതാണു കണ്ടത്. ആ കാഴ്ച മാതാവിനെ വല്ലാതെ ഞടുക്കി. ഗാന്ധിജിയും ആ രംഗം കണ്ടുവെങ്കിലും അദ്ദേഹം തെല്ലുപോലും പരിഭ്രമിച്ചില്ല. ബാലിക പാമ്പിനെ കൈകൊണ്ടു പൊക്കിയെടുത്തെറിയുകയും പാമ്പു വീണ്ടും കുട്ടിയുടെ അടുത്തേക്കു ഓടിയണയുകയും ചെയ്തുകൊണ്ടിരുന്നു. പാമ്പിനെ എറിയുന്ന അവസരത്തിൽ ഒന്നുരണ്ടുതവണ പെൺകുട്ടി താഴെ വീണുപോവുകയും ചെയ്തു. എന്നിട്ടും അവൾ ചിരിച്ചുല്ലസിക്കുകയായിരുന്നു. പേടിച്ചുവിറച്ച അമ്മയെ ഗാന്ധിജി ശാന്തസ്വരത്തിൽ ആശ്വസിപ്പിച്ചു:

''നിങ്ങൾ എന്തിനു ഭയപ്പെടുന്നു? ആ കുട്ടിക്കു വെറുപ്പില്ല; പേടിയുമില്ല. ആ പാമ്പിനും കുട്ടിയുടെ പരിശുദ്ധിയിൽ മതിപ്പാണുള്ളതെന്നു തോന്നുന്നു. അവർ ചങ്ങാതികളെപ്പോലെ കളിക്കുകയാണ്. ക്ഷീണിക്കുമ്പോൾ അവർ തനിയെ പിരിഞ്ഞുകൊള്ളും.'' ഗാന്ധിജി പറഞ്ഞതുപോലെതന്നെയാണ് ഒടുവിൽ സംഭവിച്ചതും.



ഒരു ദിവസം ഗാന്ധിജി തന്റെ മുറിയിൽ ഏതോ ഒരു സാധനം ഉഴറ്റോടെ തിരയുന്നത് അദ്ദേഹത്തിന്റെ ഒരു സ്നേഹിതൻ കാണാനിടയായി. ഇത്രയ്ക്കു ശ്രദ്ധിച്ചു തിരയുന്ന സാധനം എന്താണെന്ന് അദ്ദേഹം ചോദിച്ചു.

''ഒരു ചെറിയ പെൻസിൽ''—ഗാന്ധിജി മറുപടി പറഞ്ഞു. ഉടൻതന്നെ തന്റെ കൈയിലുണ്ടായിരുന്ന പെൻസിൽ സുഹൃത്ത് ഗാന്ധിജിക്കു കൊടുത്തു. പക്ഷേ അദ്ദേഹം അതുവാങ്ങാൻ കൂട്ടാക്കിയില്ല.

''വേണ്ട, വേണ്ട. ഞാൻ തിരയുന്ന പെൻസിൽതന്നെ എനിക്കു കിട്ടണം. നിങ്ങൾക്കറിയില്ല സ്നേഹിതാ, ആ പെൻസിലിന്റെ വില. അതു ഞാൻ നഷ്ടപ്പെട്ടുകൂടാ. ഒരു ഉത്തമസ്നേഹിതന്റെ കൊച്ചുമകൻ എനിക്കു തന്നതാണ് ആ സാധനം. എത്രമാത്രം സ്നേഹത്തോടുകൂടിയാണെന്നോ അവൻ എന്റെ പുറകേ ഓടിവന്ന് അത് എനിക്കു തന്നത്: അതു നഷ്ടപ്പെടാൻ എനിക്കെങ്ങനെ കഴിയും?''

അനന്തരം രണ്ടുപേരുംകൂടി തിരയുകയായി. ഒടുവിൽ ആ വിലപ്പെട്ട മുതൽ കണ്ടുപിടിച്ചു. കഷ്ടിച്ച് കൈയിൽ പിടിക്കാൻ മാത്രം നീളമുള്ള ആ പെൻസിൽ!

ഗാന്ധിജി തെക്കേ ഇന്ത്യ സന്ദർശിച്ച ഒരവസരത്തിൽ കേരളത്തിലും വന്നു. വടകരവച്ചുകൂടിയ ഒരു പൊതുയോഗത്തിൽ, ഹരിജനോദ്ധാരണത്തിനായി സംഭാവനകൾ

നൽകണമെന്ന് അദ്ദേഹം ജനങ്ങളോട് അഭ്യർത്ഥിച്ചു. യോഗം കഴിഞ്ഞപ്പോാം കൗമുദി എന്നു പേരുള്ള ഒരു പെൺകുട്ടി അദ്ദേഹത്തിൻെറ അടുക്കൽ പാഞ്ഞെത്തി, തൻെറ സ്വർണ്ണവളകാം സംഭാവന ചെയ്തു. ഗാന്ധിജി വളരെ സന്തുഷ്ടനായി. തൻെറ സ്വർണ്ണമാലയും കമ്മലുകളുംകൂടി സ്വീകരിക്കണമെന്ന് അവാം നിർബന്ധം പിടിച്ചു. അച്ഛനമ്മമാരുടെ അനുമതി ലഭിച്ചിട്ടാണോ എല്ലാ സ്വർണ്ണാഭരണങ്ങളും സംഭാവന ചെയ്യുന്നതെന്ന് ഗാന്ധിജി അവളോട് അന്വേഷിച്ചു. പുത്രിയുടെ പ്രവൃത്തിയിൽ താൻ അഭിമാനിക്കുന്നു എന്നായിരുന്നു അടുത്തുതന്നെ നിൽപുണ്ടായിരുന്ന പിതാവിൻെറ മറുപടി. ഈ സംഭവം ഗാന്ധിജിയുടെ ഹൃദയത്തെ ഗാഢമായി സ്പർശിച്ചു. ആ പെൺകുട്ടി സംഭാവനയ്ക്കു പകരം ആഗ്രഹിച്ചത് ഗാന്ധിജിയുടെ കൈയൊപ്പു പതിച്ച ഒരു കഷണം കടലാസുമാത്രമായിരുന്നു. അവാം നൽകിയ ആഭരണങ്ങളെക്കാാം എത്രയോ മടങ്ങു മനോഹരമാണ് ആ ത്യാഗത്തിനു പ്രേരിപ്പിച്ച അവളുടെ സന്മനസ് എന്ന് ഒരു കുറിപ്പെഴുതി അതിൻെറ ചുവട്ടിലാണ് ഗാന്ധിജി തൻെറ കൈയൊപ്പ് ചാർത്തിക്കൊടുത്തത്.

കുട്ടികാം ചൊരിഞ്ഞ സ്നേഹവാത്സല്യങ്ങാം ഗാന്ധിജിക്ക് ആത്മശക്തിയും പ്രവർത്തനശേഷിയും പ്രദാനം ചെയ്തു. അവർ അദ്ദേഹത്തെ പിതാവിനെപ്പോലെ കരുതി. ഗാന്ധിജി ജയിലിൽവച്ച് ഉപവാസം നടത്തിയ കാലത്ത് ഇംഗ്ലണ്ടിലെ രോഗിണിയായ ഒരു പെൺകുട്ടി അയച്ച കത്തിന് അദ്ദേഹം എഴുതിയ മറുപടി നോക്കുക. ഗാന്ധിജിയും കുട്ടികളും തമ്മിലുണ്ടായിരുന്ന ഗാഢബന്ധത്തിന് ഒരു ഉത്തമ ദൃഷ്ടാന്തമാണ് ആ ഹൃദയംഗമമായ കത്ത്.

യെർവാദാ സെൻട്രൽ ജയിൽ,

ജനുവരി 5, 1933.

എൻെറ പ്രിയപ്പെട്ട മകളേ,

നിൻെറ കത്തുകിട്ടിയതിൽ വളരെ സന്തോഷമുണ്ട്. അച്ഛനെന്നു നീ സംബോധനചെയ്തിരിക്കുന്നത് തികച്ചും ശരിതന്നെ. ആയിരക്കണക്കിനു പുത്രിമാർ എനിക്കുള്ളതുകൊണ്ടുള്ള ആനന്ദം ഞാൻ അനുഭവിക്കുകയാണ്. എന്നും വളർന്നുകൊണ്ടിരിക്കുന്ന എൻെറ കുടുംബത്തിൽ പുതുതായി വന്നുചേർന്ന നിനക്ക് ഞാൻ സ്വാഗതമരുളുന്നു. ഇത്രയും

വലിയ ഒരു കുടുംബം തനിച്ചുകൊണ്ടുപോകാൻ ഈ ക്ഷുദ്ര മർത്ത്യനായ എനിക്ക് കഴിയാത്തതുകൊണ്ട് നിങ്ങളെയെല്ലാം സർവ്വശക്തനും അനശ്വരനുമായ പിതാവിൻെറ ഭദ്രമായ സംരക്ഷണയിൽ ഞാൻ ഏൽപിക്കുന്നു. അങ്ങനെ ഒരു വലിയ കുടുംബം സംബന്ധിച്ച കൃത്യഭാരം ഞാൻ ഒരിക്കലും അറിയുന്നില്ല. നേരേമറിച്ച് എന്നിൽ അർപ്പിച്ചിട്ടുള്ള വിശ്വാസം എന്നെ ആനന്ദിപ്പിക്കുകയും ചെയ്യുന്നു.

ശരീരംകൊണ്ട് അവശയെങ്കിലും ദൃഢമായ ഈശ്വര വിശ്വാസവും വലിയ ഒരു ഹൃദയവും നിനക്കുണ്ടെന്ന് ഞാൻ മനസ്സിലാക്കുന്നു. നിൻെറ ഈശ്വരഭക്തി കാലം ചെല്ലുന്തോറും പ്രവൃദ്ധമായിവരട്ടെ; വേദനയുടെയും ദുഃഖത്തിൻെറയും നടുക്ക് മനശ്ശാന്തി കണ്ടെത്താൻ നിനക്ക് എന്നും കഴിയുമാറാകട്ടെ.

എൻെറ ഉപവാസകാലത്ത് നിന്നെപ്പോലെയുള്ള അനേകം നിർമ്മലാത്മാക്കൾ എനിക്കുവേണ്ടി പ്രാർത്ഥിച്ചിരുന്നുവെന്ന് അറിയാം. ആ അറിവ് തെല്ലൊന്നുമല്ല എനിക്ക് ആശ്വാസം നൽകിയിട്ടുള്ളത്.

സ്നേഹത്തോടെ,<br>
നിൻെറ ബാപ്പു.

### അഭ്യാസം

പദങ്ങൾ:—

| | | |
|---|---|---|
| മഹാത്മാവ് | സംഭാഷണം | രോഗിണി |
| മനുഷ്യരാശി | അനുമതി | തിരയുക |
| രാഷ്ട്രപിതാവ് | പിതാവ് | സംബോധന |
| ഹൃദയശുദ്ധി | മാതാവ് | സ്വാഗതം |
| സുദീർഘം | സ്പർശിക്കുക | ക്ഷുദ്രമർത്ത്യൻ |
| കൗതുകം | ത്യാഗം | സർവ്വശക്തൻ |
| ഉല്ലസിക്കുക | സന്മനസ് | അനശ്വരൻ |
| ശാന്തസ്വരം | പ്രവർത്തനശേഷി | ഭദ്രം |
| ഉഴറ്റോടെ | ആത്മശക്തി | സംരക്ഷണം |
| സുഹൃത്ത് | ഉപവാസം | കൃത്യഭാരം |
| ഉത്തമൻ | ദൃഷ്ടാന്തം | അവശ |
| ഹരിജനോദ്ധാരണം | ഹൃദയംഗമം | പ്രവൃദ്ധം |
| മനശ്ശാന്തി | നിർമ്മലാത്മാക്കൾ | ബാപ്പു |

ചോദ്യങ്ങൾ:—

1. കുഞ്ഞുങ്ങളുടെ ഏതെല്ലാം പ്രത്യേകതകളാണ് ഗാന്ധിജിയെ കൂടുതൽ ആകർഷിച്ചത്?

2. പാമ്പുമായി കളിച്ചുനിന്ന കുട്ടിയെ കണ്ടിട്ട് ഗാന്ധിജി ശാന്തനായി നിന്നതിനു കാരണമെന്ത്?

3. ഗാന്ധിജി തിരഞ്ഞുകൊണ്ടിരുന്ന പെൻസിലിന് അദ്ദേഹം പ്രാധാന്യം കല്പിക്കാൻ കാരണമെന്ത്?

4. ബാലിക പാമ്പിനെ കൈകൊണ്ട് പൊക്കിയെടുത്തെറിയുകയും പാമ്പ് വീണ്ടും കുട്ടിയുടെ അടുത്തേയ്ക്ക് ഓടിയണയുകയും ചെയ്തുകൊണ്ടിരുന്നു.—രണ്ടു വാക്യങ്ങളെ ബന്ധിപ്പിക്കാൻ ഏതു ശബ്ദമാണ് പ്രയോഗിച്ചിരിക്കുന്നത്? ഇത്തരം ശബ്ദങ്ങൾ പാഠത്തിൽനിന്നു കണ്ടുപിടിക്കുക.

5. ആ കുട്ടിക്ക് വെറുപ്പില്ല; പേടിയുമില്ല.—ഈ വാക്യത്തെ ഏതെല്ലാം വിധത്തിൽ മാറ്റി എഴുതാം?

---

പാഠം 26

# പൂമ്പാറ്റയോട്

ചിത്രപതംഗമേ, നിന്നെ—ക്കണ്ടെൻ
ചിത്തംതുടിച്ചുയരുന്നു.

വാർമഴവില്ലിൻെറ സത്താൽ—ത്തന്നെ
നാന്മുഖൻ നിൻമെയ്ചമച്ചു.

ആനന്ദത്തിൻെറ രസത്താൽ—ത്തന്നെ
മാനസം തീർത്തതിൽവച്ചു.



എൻമണിക്കുട്ടനു വാഴാ—നൊരു
നന്മലർത്തോട്ടവും നല്കി.

ചെന്തളിർചൂടും ചെടികൾ—പൂവാം
പൊൻതളികയ്ക്കകം നീളെ.

തേനമൃതും ചുമന്നെങ്ങും—നിൽപ്പൂ
ചേണിൽ നിൻ പൈദാഹമാറ്റാൻ.

ഇമ്മട്ടിലമ്മമാർ നിന്നെക്കനി-
ഞ്ഞുമ്മവച്ചൂട്ടാനിരിക്കെ
മറ്റെന്തുവേണം നിനക്കീ—മന്നിൽ
മുറ്റുംനിൻ ഭാഗ്യമേ ഭാഗ്യം!



തപ്തഹൃദയം] [ഉള്ളൂർ

## അഭ്യാസം

ചോദ്യങ്ങൾ:—

1. പൂമ്പാറ്റയുടെ മെയ്യും മനസ്സും നിർമ്മിച്ചതെങ്ങനെ?
2. പൂമ്പാറ്റയ്ക്ക് ജീവിക്കാൻ നൽകിയ സ്ഥലം ഏത്?
3. പൂമ്പാറ്റയുടെ വിശപ്പും ദാഹവും തീർക്കുന്നതാര്?
4. ചെടികളെ അമ്മമാരെന്നു പറയാൻ കാരണമെന്ത്?
5. അമ്മമാരുടെ പക്കൽ പൂമ്പാറ്റയെ ഊട്ടാൻ എന്തുണ്ട്?
6. ഊട്ടാനുള്ള തേൻ നിറച്ച പൊൻതളിക ഏതാണ്?
7. പൂവിനും പൊൻതളികയ്ക്കും തമ്മിൽ എന്താണു സാമ്യം?

## പാഠം 27

# ദേശീയപതാക



ഏതൊരു രാജ്യത്തിൻെറയും ഏറ്റവും പ്രധാനപ്പെട്ട ദേശീയചിഹ്നമാണ് പതാക. ലോകത്തിലെ സകല രാജ്യങ്ങൾക്കും പ്രത്യേകം പ്രത്യേകം പതാകയുണ്ട്.

നമ്മുടെ പതാക പരിശോധിക്കാം. എന്താണതിൻെറ ആകൃതി? സാധാരണപുസ്തകങ്ങളുടെ ആകൃതിതന്നെ; ദീർഘചതുരം. ഈ ദീർഘചതുരാകൃതി പല അളവിലാകാം. നമ്മുടെ പതാകയ്ക്കു സ്വീകരിച്ചിട്ടുള്ളത് നീളത്തിൻെറ മൂന്നിൽ രണ്ടുഭാഗം വീതി എന്ന അളവാണ്. നീളം മൂന്നു മീറ്ററായാൽ വീതി രണ്ടു മീറ്റർ എന്നർത്ഥം. നമ്മുടെ പതാകയുടെ ആകൃതി എത്ര മനോഹരമാണ്!

നെടുകെ മൂന്നു തുല്യഭാഗങ്ങളായി ഭാരതപതാകയെ വിഭജിച്ചിരിക്കുന്നു. ഓരോ ഭാഗത്തിനും പ്രത്യേകം പ്രത്യേകം നിറമാണുള്ളത്. മുകളിൽ കുങ്കുമനിറം,

നടുവിൽ വെള്ള, അടിയിൽ പച്ച. പതാകയുടെ ഒത്ത നടുവിൽ വെള്ള നിറത്തിനുള്ളിൽ കാണുന്നത് അശോകചക്രമാണ്. അതിന്റെ വർണ്ണം നീലമാണ്. അശോകചക്രത്തിനു ഇരുപത്തി നാല് ആരക്കാലുകളുണ്ട്.

ഭാരതപതാകയ്ക്ക് ഈ നിറങ്ങളും ചക്രചിഹ്നവും സ്വീകരിച്ചതിന് പ്രത്യേകം ഉദ്ദേശ്യമുണ്ട്. ഇന്ത്യക്കാരുടെ ധീരതയുടെയും ത്യാഗസന്നദ്ധതയുടെയും ചിഹ്നമാണ് കുങ്കുമനിറം. വെളുപ്പ് സത്യത്തെയും പരിശുദ്ധിയെയും കുറിക്കുന്നു. പച്ച സസ്യപൂർണ്ണമായ ഭാരതഭൂമിയുടെ ഐശ്വര്യത്തെ സൂചിപ്പിക്കുന്നു. മഹാനായ അശോക ചക്രവർത്തി 'സാരനാഥം' എന്ന സ്ഥലത്ത് സ്ഥാപിച്ചിരുന്ന സ്തംഭത്തിന്റെ മകുടത്തിൽ കൊത്തിയിട്ടുള്ളതാണ് അശോക ചക്രം. ബുദ്ധമതാനുയായിയായ അശോകന്റെ ആദർശങ്ങൾ ധർമ്മം, സത്യം, അഹിംസ എന്നിവയായിരുന്നു. ആ ആദർശങ്ങ ളുടെ ചിഹ്നമാണ് അശോകസ്തംഭം. ഇന്ത്യ സത്യവും ധർമ്മവും മുൻനിറുത്തി മാത്രമേ പ്രവർത്തിക്കുകയുള്ളൂ എന്നാണ് അശോകചക്രം സൂചിപ്പിക്കുന്നത്.

ദേശീയപതാക ഉപയോഗിക്കുന്നതിന് ചില നിയമങ്ങ ളുണ്ട്. പതാക എല്ലാവർക്കും എപ്പോഴും ഉപയോഗിക്കാൻ പാടില്ല. നമ്മുടെ സംസ്ഥാനത്ത് ഗവർണ്ണർ, നിയമസഭാ സ്പീക്കർ, മന്ത്രിമാർ എന്നിവർക്ക് അവരുടെ ഔദ്യോഗിക വസതികളിലും വാഹനങ്ങളിലും ദേശീയപതാക പറപ്പിക്കാം.

ഹൈക്കോടതി, സെക്രട്ടറിയേറ്റ് മുതലായ ഏറ്റവും പ്രധാന പ്പെട്ട ഗവൺമെൻറ് മന്ദിരങ്ങളുടെ മുകളിൽ ദേശീയപതാക നാട്ടാവുന്നതാണ്. സ്വാതന്ത്ര്യദിനം തുടങ്ങിയ ദേശീയാഘോഷ ദിവസങ്ങളിൽ പതാക എല്ലാ പൗരന്മാർക്കും ഉപയോഗിക്കാം.

അത്യന്തം ശ്രദ്ധയോടും വിനയത്തോടുംകൂടി നിർവ്വഹി ക്കേണ്ട ഒരു കൃത്യമാണ് പതാക ഉയർത്തൽ. പതാക കയ്യിലെ ടുക്കുമ്പോൾ അതിന്റെ ഒരു ഭാഗവും തറയിൽക്കിടന്നിഴയുവാൻ ഇടയാകരുത്. കുങ്കുമവർണ്ണം മുകളിൽ വരത്തക്കവിധത്തിൽ വേണം കൊടി ധ്വജാഗ്രത്തിൽ എത്തിക്കുവാൻ. അതുയർത്തു ന്നത് ചൊടിയോടുകൂടി ആയിരിക്കണം. എന്നാൽ താഴ്ത്തുന്ന താവട്ടെ, പതുക്കെ മാത്രമേ പാടുള്ളൂ. സൂര്യാസ്തമയത്തിന് അല്പം മുമ്പായി കൊടി ഇറക്കേണ്ടതുമാണ്.

ആഘോഷാവസരങ്ങളിൽ സൈനികരീതിയിൽ മാർച്ചു ചെയ്യുമ്പോൾ വലതുവശത്തുനിൽക്കുന്നയാളാണ് കൊടി പിടി ക്കേണ്ടത്. കൊടി എപ്പോഴും അയാളുടെ വലതു വശത്തായിരി ക്കയും വേണം.

ദുഃഖം ആചരിക്കേണ്ടിവരുമ്പോൾ പതാക കൊടിമരത്തിന്റെ പകുതിവരെ ഇറക്കിക്കെട്ടണമെന്നാണ് നിയമം. എന്നാൽ കൊടിമരത്തിന്റെ അഗ്രംവരെ പൊക്കിയതിനുശേഷമേ അങ്ങനെ താഴ്ത്താവൂ. അതുപോലെ, വൈകുന്നേരം കൊടി ഇറക്കുമ്പോഴും മുഴുവൻ പൊക്കിയതിനുശേഷം വേണം താഴ്ത്തിക്കൊണ്ടുവരാൻ.

ഈ നിയമങ്ങൾ നാം അറിയുകയും അനുസരിക്കുകയും വേണം. ഒരിക്കൽ പതാക ഉയർത്തിക്കൊണ്ട് ഇന്ത്യയുടെ പ്രഥമ പ്രധാനമന്ത്രി ജവഹർലാൽ നെഹ്രു ചെയ്ത പ്രസംഗത്തിൽ നാം അതിനെ ഏതുവിധത്തിൽ സ്നേഹിക്കുകയും ബഹുമാനിക്കുകയും ചെയ്യണമെന്ന് വ്യക്തമാക്കുകയുണ്ടായി. ''അല്പമെങ്കിലും രാജ്യസ്നേഹമുള്ള, അല്പമെങ്കിലും ആത്മാഭിമാനമുള്ള ഓരോ ഇന്ത്യക്കാരനും ദേശീയപതാകയെ ഹൃദയപൂർവ്വം സ്നേഹിക്കണം, ബഹുമാനിക്കണം, അമൂല്യസമ്പത്തായി സൂക്ഷിക്കണം; മരണത്തെപ്പോലും അവഗണിച്ച് അതിന്റെ അന്തസ്സ് സംരക്ഷിക്കണം.''

ഭാരതപതാക വിജയിപ്പൂതാക!

## അഭ്യാസം

പദങ്ങൾ:—

| | | |
|---|---|---|
| ചിഹ്നം | അർത്ഥം | സ്വീകരിക്കുക |
| അവഗണിക്കുക | സന്നദ്ധത | ഐശ്വര്യം |
| പ്രവർത്തിക്കുക | സ്വാതന്ത്ര്യം | രാഷ്ട്രീയം |
| ആഘോഷം | അസ്തമയം | ദുഃഖം |
| വ്യക്തം | ഹൃദയം | ധ്വജാഗ്രം |
| അമൂല്യം | സംരക്ഷിക്കുക | |

പ്രയോഗങ്ങൾ പരിചയിക്കുക:—

1. ഹൃദയപൂർവ്വം 2. രാഷ്ട്രീയം 3. ദേശീയം
4. വിജയിപ്പൂതാക 5. ഔദ്യോഗികം 6. സൈനികം

ചേർത്തെഴുതുക:—

ഇറക്കി + കെട്ടുക
താഴ്ത്തി + കൊണ്ടുവരിക
വ്യക്തം + ആക്കുക

പകരം ഉപയോഗിക്കാവുന്ന പദം എഴുതുക:—

കൊടി, അടയാളം, തൂണ്, ഏറ്റവും, വീട്.

ചോദ്യങ്ങൾ:—

1. ദേശീയപതാകയിൽ എത്ര നിറമുണ്ട്? ഏതെല്ലാം? ആ നിറങ്ങൾ എന്തു സൂചിപ്പിക്കുന്നു? അശോകചക്രം നമ്മെ എന്താണ് ഓർമ്മിപ്പിക്കുന്നത്?
2. പതാകയുടെ ഒരു ചിത്രംവരച്ച് ചായം ഇടുക. വർണ്ണക്കടലാസുകൊണ്ട് ഒരു പതാകയുണ്ടാക്കുക.

———

പാഠം 28

# അന്നത്തെ സമ്മേളനം

ആ ഗ്രാമപ്രദേശം ഒരു ഉത്സവം ആഘോഷിക്കാൻ അണിഞ്ഞൊരുങ്ങിയിരിക്കുകയാണ്. അത്ര വലിയ ഒരു ജനക്കൂട്ടമാണ് അവിടത്തെ മൈതാനത്തിൽ കൂടിയിരിക്കുന്നത്. കൊടിതോരണങ്ങൾകൊണ്ട് ആ സ്ഥലമെങ്ങും അലങ്കരിച്ചിരിക്കുന്നു. മൈതാനത്തിൽ ഒരു സ്ഥാനത്തു ഒരു പ്രസംഗവേദി മനോഹരമായി തയ്യാറാക്കിയിട്ടുണ്ട്. വന്നെത്തിയ ജനങ്ങൾ ആകാംക്ഷയോടെ ഏതോ മാന്യനായ അതിഥിയുടെ ആഗമനം പ്രതീക്ഷിച്ചിരിക്കുകയാണ്. നാട്ടുകാരെയെല്ലാം ഒത്തൊരുമിപ്പിച്ച് ആ ഗ്രാമത്തിൽ ഒരു സഹകരണസംഘം സ്ഥാപിക്കാൻ സ്ഥലത്തെ ചില പ്രധാനവ്യക്തികൾ ഉത്സാഹിച്ചതിൻെറ ഫലമാണ് അന്നു നടക്കാൻ പോകുന്ന സമ്മേളനം.

സമ്മേളനം ഉദ്ഘാടനം ചെയ്യാമെന്നു സമ്മതിച്ചിരുന്ന സഹകരണവകുപ്പുമന്ത്രി അതാ കാറിൽ വന്നിറങ്ങുന്നു. കതിനാവെടിയും കൊട്ടും കുരവയും ഉടനെ മുഴങ്ങുകയായി. സംഘം സ്ഥാപിക്കാൻ മുന്നിട്ടു പ്രവർത്തിച്ച ഹെഡ്മാസ്റ്റർ ചെല്ലപ്പൻപിള്ളയും പഞ്ചായത്തുപ്രസിഡണ്ടും മന്ത്രിയെ അഭിവാദനം ചെയ്ത് പ്രസംഗമണ്ഡപത്തിലേക്ക് ആനയിക്കുന്നു. താലപ്പൊലിയുമായി ബാലികമാർ ഇരുപാർശ്വങ്ങളിൽ കൂടി അതിഥിയെ അനുഗമിക്കുന്നു. ആകെക്കൂടി ആ വരവേല്പ് കണ്ണഞ്ചിപ്പിക്കുന്ന ഒരു കാഴ്ചയായിരുന്നു.

പ്രസംഗവേദിയിൽ മന്ത്രിയും പഞ്ചായത്തു പ്രസിഡണ്ടും ഹെഡ്മാസ്റ്റർ ചെല്ലപ്പൻപിള്ളയും ആസനസ്ഥരായി. രണ്ടു ബാലികമാരുടെ ഈശ്വരപ്രാർത്ഥനയോടുകൂടി യോഗം ആരംഭിച്ചു. സമ്മേളനാദ്ധ്യക്ഷനായ പഞ്ചായത്തുപ്രസിഡണ്ടിനെയും ഉദ്ഘാടകനായ മന്ത്രിയെയും നാട്ടുകാരെയും സ്വാഗതം ചെയ്തുകൊണ്ട് ചെല്ലപ്പൻപിള്ള സരസവും സുദീർഘവുമായി പ്രസംഗിച്ചു. അദ്ദേഹം ഇങ്ങനെയാണ് പ്രസംഗം അവസാനിപ്പിച്ചത്. ''ഈ സംസ്ഥാനത്തിൻെറ എല്ലാ ഭാഗത്തും സഹകരണ സംഘങ്ങൾവഴി പല നേട്ടങ്ങളും ഉണ്ടായിട്ടുണ്ട്. നമുക്ക് ആ ഭാഗ്യം ഇതുവരെയും സിദ്ധിച്ചിട്ടില്ല. കൃഷീവലനും ചെറുകിട വ്യവസായിക്കും ശില്പവേലക്കാരനും മറ്റും ഇത്തരം സംഘങ്ങൾ മുഖേന എന്തെന്തു സൗകര്യങ്ങളും പ്രയോജനങ്ങളുമാണ് ലഭിക്കുക! ഈ സംഘങ്ങളുടെ പ്രവർത്തനങ്ങളെപ്പറ്റി

ബഹുമാനപ്പെട്ട മന്ത്രി നിങ്ങളോടു വിശദമായി സംസാരിക്കുമെന്ന് വിശ്വസിക്കുന്നു. അദ്ദേഹത്തിൻെറ പ്രസംഗം കേരംക്കാൻ കുതുകികളായ നിങ്ങളെ ഞാൻ നീട്ടിപ്പറഞ്ഞു മുഷിപ്പിക്കുന്നില്ല. നിങ്ങരംക്കുവേണ്ടി അദ്ദേഹത്തിന് ഏറ്റവും ഹൃദ്യമായ സ്വാഗതം അരുളുകയും ഈ സമ്മേളനം ഉദ്ഘാടനം ചെയ്യാൻ അദ്ദേഹത്തോട് അപേക്ഷിക്കുകയും ചെയ്യുന്നു.''

ബഹുമാനപ്പെട്ട മന്ത്രി എഴുന്നേറ്റ് സ്മേരവദനനായി സദസ്യരോട് ഇപ്രകാരം സംസാരിച്ചു:

''പ്രിയപ്പെട്ട നാട്ടുകാരേ, ഗ്രാമീണരായ നിങ്ങളുടെ അഭിലാഷത്തിൻെറയും ഉത്സാഹത്തിൻെറയും ഫലമായി ഇന്നു ജന്മമെടുക്കുന്ന ഈ സഹകരണസംഘം ഉദ്ഘാടനം ചെയ്യാൻ എന്നെ ക്ഷണിച്ചതിന് ഞാൻ വളരെ നന്ദിയുള്ളവനാണ്. ഈ അഭിലാഷവും ഉത്സാഹവും നാരംക്കുനാരം വർദ്ധമാനമായി ക്കാണാൻ ഞാൻ ആഗ്രഹിക്കുന്നു. ആരംഭശൂരന്മാരെന്ന അപവാദം നിങ്ങളെപ്പറ്റി ആർക്കും പറയാൻ ഇടവരാതിരിക്കട്ടെ.

ഞാൻ ഈ അവസരത്തിൽ സഹകരണസംഘങ്ങളെപ്പറ്റി ചില സംഗതികരം പറയാൻ ഉദ്ദേശിക്കുന്നു. അത് നിങ്ങളുടെ ഭാവി പ്രവർത്തനങ്ങരംക്ക് ഉപകരിക്കുന്ന അറിവായിരിക്കുമെന്നാണ് എൻെറ വിശ്വാസം. സഹകരണസംഘങ്ങളെക്കുറിച്ച് നിങ്ങളിൽ പലരും കേട്ടിരിക്കും. ചിലരെങ്കിലും അവയുടെ പ്രവർത്തനരീതി ധരിച്ചിട്ടുമുണ്ടായിരിക്കും. എന്നാൽ ഭൂരിപക്ഷം പേരും സംഘങ്ങരംകൊണ്ടുള്ള പ്രയോജനങ്ങളെപ്പറ്റി ശരിയായി അറിഞ്ഞിരിക്കുകയില്ല. ഇത്തരം സ്ഥാപനങ്ങരം സർക്കാരിൻെറ സഹായത്തോടുകൂടിയാണ് ആരംഭിച്ചിട്ടുള്ളത്. ചെറിയ ഒരു തുക ഓഹരിയായി കൊടുത്താൽ നിങ്ങളിൽ ഓരോരുത്തർക്കും ഈ സംഘത്തിൽ അംഗമാകാം. അമ്പതോ അറുപതോ പേർ ഓഹരി എടുത്താൽ ഒരു സഹകരണസംഘം സ്ഥാപിക്കാവുന്നതാണ്. ഗവൺമെൻറിൽനിന്നു ചെറിയ പലിശനിരക്കിനു പണം മുൻകൂറായി നൽകും. ഓരോ അംഗത്തിനും നേരിടുന്ന ആവശ്യം പരാശ്രയംകൂടാതെ നിറവേറ്റാൻ സംഘത്തിൻെറ പൊതുമുതൽ സഹായിക്കുന്നു. അംഗങ്ങരം സംഘത്തിൽനിന്നു വായ്പ എടുക്കുന്ന തുകയ്ക്ക് കുറഞ്ഞ പലിശ കൊടുത്താൽ മതിയാകും. ഇന്ന് ഗ്രാമങ്ങളിൽ കാണുന്നതുപോലെ കൊള്ളപ്പലിശയ്ക്ക് പണം കടം കൊള്ളുന്ന മുടിഞ്ഞ ഏർപ്പാട്

സംഘത്തിൻെറ ആവിർഭാവത്തോടെ നിലയ്ക്കും. അത് ഗ്രാമവാസികാംക്ക് വലിയ അനുഗ്രഹം ആയിരിക്കുമല്ലോ.''

ഇത്രയും കേട്ടപ്പോാം സദസ്സിൽനിന്ന് ഒരാാം ഇടയ്ക്കു കയറി ഒരു ചോദ്യം ചോദിച്ചു. കൃഷി ചെയ്ത് കഷ്ടപ്പെട്ടു സ്വത്തു മുഴുവനും അന്യാധീനമാക്കിയ ഒരു വൃദ്ധ കർഷകനായിരുന്നു ആ ചോദ്യകർത്താവ്.

''എങ്ങനെയാണ് ഈ സംഘത്തിൻെറ ഭരണം എന്നറിഞ്ഞാൽ കൊള്ളാം.''

കർഷകൻെറ ജിജ്ഞാസനിറഞ്ഞ ചോദ്യം മന്ത്രിയെ ഉത്സാഹഭരിതനാക്കി. അദ്ദേഹം ഇങ്ങനെ തുടർന്നു:

''ഈ സംഘത്തിലെ അംഗങ്ങാം തന്നെ ഒരു ക്ലിപ്തകാലത്തേയ്ക്കു തിരഞ്ഞെടുക്കുന്ന ഏതാനും പേരായിരിക്കും ഭരണം നിർവ്വഹിക്കുന്നത്. അവരുടെ ഭരണത്തെ വിലയിരുത്താനും വിമർശിക്കാനും അംഗങ്ങാംക്ക് പൊതുയോഗത്തിൽ അവസരം കിട്ടുന്നതാണ്. സഹകരണവകുപ്പിൻെറ മേൽനോട്ടവും ഉണ്ടായിരിക്കും.

അന്യോന്യം സഹായിക്കുകയും സഹകരിക്കുകയും ചെയ്യുക എന്നതാണ് സംഘത്തിൻെറ അടിസ്ഥാനതത്ത്വം. എല്ലാ അംഗങ്ങാംക്കും ഓരോ സന്ദർഭത്തിൽ സാമ്പത്തികമായ ബുദ്ധിമുട്ടുണ്ടാകും. അപ്പോാം അവർക്ക് വായ്പ വാങ്ങിക്കാതെ തരമില്ല. അവർക്ക് ആ ഘട്ടത്തിൽ സംഘം സഹായത്തിനെത്തുന്നു. സംഘത്തിലെ പണം ഒരു പ്രത്യേക വ്യക്തിയുടെ വകയല്ല; എല്ലാപേരും ഒരുമിച്ചുചേർന്ന് ഓഹരിയെടുത്ത് ഉണ്ടാക്കിയ പൊതുമുതലാണ്. അതിനാൽ അവകാശമെന്ന നിലയിൽ ത്തന്നെ, ആരുടെയും കാരുണ്യത്തിനു യാചിക്കാതെയും ദുരാഗ്രഹത്തിനിരയാകാതെയും വായ്പയെടുത്ത് കാര്യം നേടാം.

വായ്പ നൽകാൻ മാത്രമല്ല, കൃഷീവലൻെറയും വ്യവസായിയുടെയും ഉൽപന്നങ്ങാം വിറ്റഴിക്കാനും സംഘത്തിനു സാധിക്കും. കൂട്ടായി നടത്തുന്ന ഇടപാടാകയാൽ ഉൽപന്നങ്ങാംക്ക് നല്ല വില കിട്ടുന്നതുവരെ കാത്തിരുന്നു വിൽക്കാൻ സൗകര്യം സിദ്ധിക്കുന്നു. സാധനങ്ങാംക്ക് ന്യായമായ വില കിട്ടുന്ന വിപണികാം കണ്ടുപിടിക്കാൻ വ്യക്തിക്കുള്ളിടത്തോളം ബുദ്ധിമുട്ടും സംഘത്തിനില്ല. ജന്മിമാരിൽനിന്നും മുതലാളിമാരിൽനിന്നും വലിയ പലിശയ്ക്കു കടംകൊള്ളു

കയും കുറഞ്ഞ വിലയ്ക്ക് സാധനങ്ങൾ വില്ക്കുകയും ആയിരുന്നു ഇതുവരെ നിങ്ങളുടെ പതിവ്. മേലാൽ പ്രയത്നത്തിന് ശരിയായ ആദായം കിട്ടാൻ സഹകരണസംഘം നിങ്ങളെ സഹായിക്കും.

വായ്പ മടക്കിക്കൊടുക്കുന്നതിന് സംഘത്തിൽ ആശ്വാസകരമായ വ്യവസ്ഥകളുണ്ട്. ചെറിയ തുക വീതം പല ഗഡുക്കളിലായി തിരിച്ചടച്ചാൽ മതി. പലിശ കുറവാണെന്ന് മുമ്പു ഞാൻ പറഞ്ഞല്ലോ. സംഘം നടത്തുന്ന ഇടപാടുകൾ മുഖേന സംഘത്തിനു ലഭിക്കുന്ന ആദായത്തിൻെറ ഒരംശം ഓരോ അംഗത്തിനും അവകാശപ്പെട്ടതാണുതാനും.

കൃഷിക്കുവേണ്ട ഉപകരണങ്ങൾ, വളങ്ങൾ, നല്ലയിനം വിത്തുകൾ എന്നിവ വാങ്ങിക്കാൻ മുടക്കുമുതൽ കൈവശമില്ലാതെ വരുമ്പോഴാണല്ലോ ഗ്രാമീണകർഷകർ കൊള്ളപ്പലിശയ്ക്കു പണം കടംകൊള്ളുക. ആ വക സാധനങ്ങൾ സംഘംതന്നെ വിലയ്ക്കുവാങ്ങി ശേഖരിച്ച് അംഗങ്ങൾക്കു വിൽക്കുന്ന പക്ഷം എത്രയോ പ്രയോജനകരമായിരിക്കും. അംഗങ്ങൾ സംഘത്തിൽനിന്നു വാങ്ങിക്കുന്ന സാധനങ്ങളുടെ വില ഒന്നോടെ അടച്ചുതീർക്കേണ്ട ആവശ്യവുമില്ല.

അവസാനമായി ഒന്നേ എനിക്കു പറയുവാനുള്ളൂ. നിങ്ങളിൽ കുറച്ചുപേർ മാത്രമേ ഈ സംഘത്തിൽ ഇതിനകം ഓഹരിത്തുകയൊടുക്കി അംഗത്വം സ്വീകരിച്ചിട്ടുള്ളൂ. എനിക്ക് നിങ്ങളോട് അഭ്യർത്ഥിക്കുവാനുള്ളത്, ഒന്നൊഴിയാതെ നിങ്ങൾ എല്ലാപേരും ഈ സംഘത്തിൽ അംഗങ്ങളായിച്ചേർന്ന് അതിനെ വളർത്തിയെടുക്കണമെന്നാണ്. നിങ്ങൾക്കുവേണ്ട ഉപദേശവും മാർഗ്ഗദർശനവും നൽകാൻ ഇന്നിവിടെ വന്നുചേർന്നിട്ടുള്ള സഹകരണ ഇൻസ്പെക്ടരും മറ്റു വകുപ്പുദ്യോഗസ്ഥന്മാരും എപ്പോഴും സന്നദ്ധരായിരിക്കും. നിങ്ങൾക്കു ഞാൻ സർവ്വമംഗളങ്ങളും നേരുന്നു. ഈ സഹകരണസംഘം ഈ ഗ്രാമത്തിൻെറ നാനാമുഖമായ ക്ഷേമത്തിന് നിദാനമായി ഉത്തരോത്തരം അഭിവൃദ്ധി പ്രാപിക്കട്ടെ.''

പഞ്ചായത്തുപ്രസിഡണ്ടിൻെറ അദ്ധ്യക്ഷപ്രസംഗം ഹ്രസ്വമായിരുന്നു. മന്ത്രിയുടെ അഭ്യർത്ഥന സഫലമാക്കാൻ അദ്ദേഹം നാട്ടുകാരെ ആഹ്വാനം ചെയ്തു; മാന്യാതിഥിയോട് കൃതജ്ഞത പ്രകാശിപ്പിച്ചു. സദസ്യർ ഒന്നടങ്കം എഴുന്നേറ്റു നിന്ന് 'ജനഗണമന' ആലപിച്ചതോടെ ആ സമ്മേളനം സമംഗളം പര്യവസാനിച്ചു.

## അഭ്യാസം

പദങ്ങൾ:—

| | | |
|---|---|---|
| കൊടിതോരണങ്ങൾ | സഹകരണം | മാന്യൻ |
| പ്രസംഗവേദി | സ്വാഗതം | അന്യാധീനം |
| ആകാംക്ഷ | സ്മേരവദനൻ | ചോദ്യകർത്താവ് |
| ഗഡു | വർദ്ധമാനം | ഉത്സാഹഭരിതൻ |
| ആഗമനം | ആരംഭശൂരന്മാർ | വിലയിരുത്തുക |
| അഭിവാദനം | അപവാദം | സാമ്പത്തികം |
| വരവേല്പ് | ഭൂരിപക്ഷം | വിമർശിക്കുക |
| ആസനസ്ഥൻ | ഹ്രസ്വം | ഉൽപന്നങ്ങൾ |
| ഉദ്ഘാടനം | ആലപിക്കുക | വിപണികൾ |
| ശില്പവേല | ആഹ്വാനം | മാർഗ്ഗദർശനം |
| സരസം | പര്യവസാനിക്കുക | നാനാമുഖം |
| കുതുകി | പരാശ്രയം | ഉത്തരോത്തരം |
| കൊള്ളപ്പലിശ | ആവിർഭാവം | ഗ്രാമവാസികൾ |
| കടംകൊള്ളുക | അനുഗമിക്കുക | |

വാക്യത്തിൽ ഉപയോഗിക്കുക:—

അണിഞ്ഞൊരുങ്ങുക, കണ്ണഞ്ചിക്കുക, നീട്ടിപ്പറയുക, നാൾക്കുനാൾ, മുടിഞ്ഞ ഏർപ്പാട്.

ചോദ്യങ്ങൾ:—

1. സമ്മേളനത്തിൻെറ ഉദ്ദേശ്യം എന്തായിരുന്നു?
2. സഹകരണസംഘംകൊണ്ട് ഗ്രാമീണർക്കുള്ള ആശ്വാസങ്ങൾ എന്തെല്ലാം?
3. സഹകരണസംഘത്തിൻെറ ഭരണം എങ്ങനെ നിർവ്വഹിക്കുന്നു?
4. ഒരു സമ്മേളനത്തിലെ പ്രധാന ചടങ്ങുകൾ എന്തെല്ലാം?

പാഠം 29

# നാടൻ വീട്

മാവും പിലാവും പുളിയും കരിമ്പും
തെങ്ങും ഫലംതിങ്ങുമിളംകവുങ്ങും
നിറഞ്ഞഹോ! സസ്യലതാഢ്യമായ
വീടൊന്നിതാ മുന്നിൽ വിളങ്ങിടുന്നു.

കടിഞ്ഞിൽ കാച്ചീടിന കയ്പവള്ളി
കിടന്നിടും വേലികളാൽ മറഞ്ഞും
നേത്രാഭിരാമം ഗൃഹമോലമേഞ്ഞും
വൃക്ഷച്ഛദച്ഛായയിൽ നിന്നിടുന്നു.

നോക്കുന്നിടത്തൊക്കെയുമുണ്ടുകായ്കാം
മൂത്തും പഴുത്തും കദളീകദംബം
അതിൻനടുക്കിച്ചെറുതായവീടു
കണ്ണിന്നനായാസസുഖംതരുന്നു.

പാൽപ്പാത്രവുംകൊണ്ടുപുറത്തുപറ്റി-
ശ്ശാഠ്യം പിടിക്കുന്ന കിടാവുതന്നെ
ഇടയ്ക്കുശാസിച്ചു ഗൃഹേശിയോരോ
പശുക്കളെച്ചേർത്തുകറന്നിടുന്നു.

തോട്ടത്തിലിപ്പോഠം ഗൃഹസാർവ്വഭൗമ-
നതാതുസസ്യങ്ങളെയങ്ങുമിങ്ങും
ഗംഭീരമായോരു വിലോകനത്താൽ
സംഭാവനം ചെയ്തു നടന്നിടുന്നു.

[ഗ്രാമീണകന്യക]                [കുറ്റിപ്പുറത്തു കേശവൻ നായർ

അഭ്യാസം

1. നാടൻവീടിനു ചുറ്റുമുള്ള വൃക്ഷങ്ങളുടെയും ചെടികളുടെയും പേരു പറയുക.
2. വീട്ടുകാരി ഏതു ജോലിയിൽ ഏർപ്പെട്ടിരിക്കുന്നു?
3. ഗൃഹനാഥൻ എന്തുചെയ്യുന്നു?

———

പാഠം 31

# കല്ലിനുമുണ്ട് കഥ പറയാൻ



നമ്മുടെ ഈ ഭൂമി വളരെ വളരെ പഴക്കമുള്ള—അനവധി ലക്ഷം വർഷം പഴക്കമുള്ള—ഒന്നാണെന്ന് നിനക്കറിയാമല്ലോ. എത്രയോ കാലം അതിൽ മനുഷ്യവാസം ഉണ്ടായിരുന്നില്ല. മനുഷ്യർ ഉണ്ടാകുന്നതിനുമുമ്പ് അതിൽ ചില ജന്തുക്കൾ മാത്രമേ ഉണ്ടായിരുന്നുള്ളൂ. ജന്തുക്കളുടെ കാലത്തിനുമുമ്പ് യാതൊരു ജീവിയും ഇല്ലാത്ത ഒരു കാലവും ഉണ്ടായിരുന്നു.

ഇന്നു നാനാതരത്തിലുള്ള ജന്തുക്കളും മനുഷ്യരും നിറഞ്ഞിരിക്കുന്ന ഈ ഭൂമി ഒരു കാലത്ത് യാതൊരു ജീവിയും ഇല്ലാതെ കിടന്നിരുന്നു എന്നു സങ്കല്പിക്കാൻതന്നെ പ്രയാസമാണ്. എന്നാൽ ഈ ഭൂമി ജന്തുക്കൾക്കു വസിക്കാൻ പാടില്ലാത്ത വിധം അത്ര ചുട്ടുപഴുത്തുകിടന്നിരുന്ന ഒരു കാലമുണ്ടായിരുന്നുവെന്ന് പ്രകൃതിശാസ്ത്രജ്ഞൻമാരും ഈ മാതിരി വിഷയങ്ങളെക്കുറിച്ചു വളരെ ആലോചിച്ചു പഠിച്ചിട്ടുള്ള വിദ്വാൻമാരും പറയുന്നു. അവർ എഴുതിയിട്ടുള്ള പുസ്തകങ്ങൾ വായിക്കുകയും പാറകളെയും ജന്തുക്കളുടെ ജീർണ്ണാവശിഷ്ടങ്ങളെയും പരിശോധിക്കുകയും ചെയ്താൽ ഇതു വാസ്തവമാണെന്ന് നമുക്കുതന്നെ മനസ്സിലാക്കാൻ കഴിയും.

പുസ്തകങ്ങളിൽനിന്നാണ് നാം ഇപ്പോൾ ചരിത്രം പഠിക്കുന്നത്. എന്നാൽ മനുഷ്യർ ഇല്ലാതിരുന്ന ആദിമകാലങ്ങളിൽ പുസ്തകങ്ങൾ ഉണ്ടാകാൻ തരമില്ലല്ലോ. അക്കാലത്ത് എന്തെല്ലാമാണ് സംഭവിച്ചതെന്ന് നമുക്ക് എങ്ങനെ മനസ്സിലാക്കാം? ആ പ്രാചീനകാലങ്ങളിൽ എഴുതപ്പെട്ട പുസ്തകം ഒന്നുമില്ലെങ്കിലും ഭാഗ്യവശാൽ, ഏതാണ്ടു പുസ്തകങ്ങളിൽനിന്നു ഗ്രഹിക്കാവുന്നതുപോലെത്തന്നെ വ്യക്തമായി അനവധി വിവരങ്ങൾ വെളിപ്പെടുത്തുന്ന ചില വസ്തുക്കൾ കിടപ്പുണ്ട്. ശിലകൾ, പർവ്വതങ്ങൾ, സമുദ്രങ്ങൾ, നക്ഷത്രങ്ങൾ, നദികൾ, മരുഭൂമികൾ, പ്രാചീനജന്തുക്കളുടെ ജീർണ്ണാവശിഷ്ടങ്ങൾ എന്നിവ അങ്ങനെയുള്ള വസ്തുക്കളാണ്. ഇവയും ഇവയെപ്പോലെയുള്ള മറ്റുവസ്തുക്കളുമാണ് ഭൂമിയുടെ ആദിമചരിത്രം പഠിക്കാൻ നമുക്കുള്ള പുസ്തകങ്ങൾ. ഈ ചരിത്രം അറിയാനുള്ള ശരിയായവഴി, അതിനെപ്പറ്റി വല്ലവരും എഴുതിയ പുസ്തകങ്ങൾ വായിക്കുകയല്ല, പ്രകൃതിയാകുന്ന പുസ്തകത്തിൽനിന്നു നേരിട്ടു പഠിക്കുകയാണ്.

ഏതു ഭാഷയും വായിക്കാറാകണമെങ്കിൽ ആ ഭാഷയിലെ അക്ഷരമാല ആദ്യമായി പഠിക്കണം. അതുപോലെ കല്ലുകളും പാറകളുമാകുന്ന ഗ്രന്ഥങ്ങളിൽനിന്നു പ്രകൃതി ചരിത്രം വായിക്കണമെങ്കിൽ പ്രകൃതിഭാഷയിലെ അക്ഷരമാല പഠിക്കണം. ഈ പ്രകൃതിഭാഷ അല്പാല്പം പഠിക്കാൻ നിനക്ക് ഒരുപക്ഷേ ഇപ്പോൾത്തന്നെ അറിയാം.

ഉരുണ്ടതും മിനുമിനുത്തതുമായ ഒരു ചെറിയ ഉരുളൻ കല്ല് സൂക്ഷിച്ചുനോക്കുമ്പോൾ അതു നിന്നോടു ചിലതെല്ലാം പറയുന്നില്ലേ? മുനയും മൂലയുമില്ലാതെ അത് ഉരുണ്ടു മിനുത്തുമിന്നുന്ന കല്ലായിത്തീർന്നതെങ്ങനെ? ഒരു വലിയ കല്ല് ചെറുകഷണങ്ങളാക്കി പൊട്ടിച്ചാൽ അതിന്റെ ഓരോ കഷണവും പരുപരുത്തതും, മുനയും, മൂലയുമുള്ളതും ആയിരിക്കും. അത് ഒരിക്കലും ഉരുണ്ടുമിനുത്ത കല്ലായിരിക്കുകയില്ല. ആ കല്ല് ഇങ്ങനെ ഉരുണ്ടുമിനുത്തുമിന്നുന്നതായി ത്തീർന്നതെങ്ങനെയാണ്? നോക്കിക്കാണാൻ കണ്ണും കേൾക്കാൻ ചെവിയും നിനക്കുണ്ടെങ്കിൽ ആ കല്ല് അതിന്റെ കഥ നിന്നോടു പറയും. പണ്ടു പണ്ട്—വളരെക്കാലം മുമ്പ്, അതും ഒരു



വലിയ പാറയിൽനിന്നോ വലിയ ഒരു കല്ലിൽനിന്നോ പൊട്ടി ച്ചെടുത്ത ചെറുകഷണം പോലെ വളരെ മുനകളും മൂലകളു മുള്ള ഒരു കൽക്കഷണമായിരുന്നു. അത് ഏതോ മലഞ്ചരിവിൽ കിടന്നിരുന്നതാവാം. അവിടെ മഴപെയ്ത് ആ വെള്ളത്തിൽ അത് താഴ്വരയിലേക്ക് ഒലിച്ചുപോന്നു. പിന്നെ ഒരു മലയരു വിയിലൂടെ ഒലിച്ചൊലിച്ച് ഒരു ചെറിയ നദിയിൽ ചാടി, ചെറിയ നദി അതിനെ ഒരു വലിയ നദിയിലെത്തിച്ചു. ഈ കാലത്തെല്ലാം അത് നദിയുടെ അടിയിലൂടെ ഉരുളുകയായി രുന്നു. അങ്ങനെ അതിൻെറ മുനകരം തേഞ്ഞുപോവുകയും പരുപരുത്ത പുറം മിനുസവും മിന്നിച്ചയുമുള്ളതാവുകയും ചെയ്തു. ഇപ്രകാരമാണ് പരുപരുത്ത പാറക്കഷണം നീ കാണുന്നവിധത്തിലായത്. നദി എങ്ങനെയോ ഇട്ടേച്ചുപോയ ആ കല്ലാണ് നീ കണ്ടത്. നദിയിൽത്തന്നെ ഒലിച്ചുപൊയ് ക്കൊണ്ടിരുന്നുവെങ്കിൽ അത് ചെറുതായിച്ചെറുതായി ഒടുവിൽ ഒരു മണൽത്തരിയായിത്തീരുകയും കടൽക്കരയിലെ സഹോദരങ്ങ ളോടൊത്ത്, കൊച്ചുകുട്ടികരം കളിക്കാനും മണൽമാളിക പണി യാനും ഉപയോഗിക്കുന്ന മണൽപ്പുറമാവുകയും ചെയ്യു മായിരുന്നു.

ഒരു ചെറിയ കൽക്കഷണത്തിന് ഇത്രയെല്ലാം പറയാൻ കഴിയുന്ന സ്ഥിതിക്ക്, പാറകളിൽ നിന്നും പർവ്വതങ്ങളിൽ നിന്നും നാം കാണുന്ന മററനേകം വസ്തുക്കളിൽനിന്നുമെല്ലാം നമുക്ക് എത്രയധികം സംഗതികരം ഗ്രഹിക്കാൻ കഴിയും.

ഒരച്ഛൻ മകരംക്കയച്ച കത്തുകരം] [ജവഹർലാൽ നെഹ്റു

## അഭ്യാസം

പദങ്ങരം:—

| | |
|---|---|
| അനവധി | മിനുസം |
| വാസം | മിന്നിച്ച |
| നാനാതരം | സംഗതി |
| പ്രകൃതിശാസ്ത്രജ്ഞൻ | പരുപരുത്ത |
| ജീർണ്ണാവശിഷ്ടം | ആദിമം |
| ഭാഗ്യവശാൽ | ശില |

ചോദ്യങ്ങരം:—

1. മനുഷ്യർ ഇല്ലാതിരുന്ന ആദിമകാലത്തെ ചരിത്രം എങ്ങനെ അറിയാൻ കഴിയും?
2. പരുപരുത്ത കൽക്കഷണം മണൽത്തരിയായി മാറുന്ന കഥ പറയുക.
3. ഈ പാഠത്തിലെ ചില ഗതികളും ഘടകങ്ങളും ചൂണ്ടിക്കാണി ക്കുക.

———

പാഠം 32

# തൈമാവ്



വിത്തിന്നകത്തൊളിച്ചീ ഞാൻ
വിരിമാറത്തുറങ്ങവേ
എല്ലാർക്കുമമ്മയാം ഭൂമി
എന്നെ രക്ഷിച്ചിതാർദ്രയായ്.

വെയിലാലന്നെനിക്കേകി
വേണ്ടചൂടു ദിവാകരൻ
കാലക്കേടേതുമേലാതെ
കഴിഞ്ഞൂ ചിലനാളുകൾ.

വേനൽക്കാലം കഴിഞ്ഞാർത്തു
വേഗമെത്തിയ കാർമുകിൽ
വിട്ടനീർത്തുള്ളി വന്നെന്നെ
വിളിച്ചൂ മധുരസ്വരം:
"പൂഴിപ്പുതപ്പുടൻ മാറ്റി—
പ്പുറപ്പെടുക സോദരാ,
വെളിക്കു കാത്തുനിൽക്കുന്നൂ
വെളിച്ച, മെഴുന്നേൽക്കുക.

നവരത്നങ്ങളാൽ തീർത്ത
നല്ല കാവടിപോലതാ
വാനിൽ കാർവില്ലുകാണുന്നൂ
വരൂ, വൈകരുതല്പവും."

തണുത്ത ചുണ്ടാൽ ചുംബിക്കെ-
ത്താണു നീർത്തുള്ളിയെൻെറമേൽ;
ഉണർന്നു തലപൊക്കീ ഞാ-
നുൽസാഹത്തോടുകൂടവേ.

തളിരാലമ്മതാൻ തുന്നി-
ത്തന്ന ചെമ്പൊന്നുടുപ്പുമായ്
പുറപ്പെട്ടോരെന്നെ നോക്കി-
പ്പുഞ്ചിരിക്കൊണ്ടു കുട്ടികൾ.

തടവീ കൊച്ചുകാറ്റെന്നെ-
ത്താവും സ്നേഹമുദിക്കയാൽ;
പാരിടം കണ്ടു ഞാൻ നാലു-
പാടുമെത്ര മനോഹരം !

മനംകവരുമീമട്ടിൽ
മന്നുതീർത്താരു നൽകിയോ!
എനിക്കതിലിടം തന്ന-
തേതുകാരുണ്യപൂരമോ !

ഇളംചുണ്ടുകൾ] [ജി. ശങ്കരക്കുറുപ്പ്

**അഭ്യാസം**

1. **തൈമാവ് വിത്തായിരുന്ന കാലത്ത് അതിനെ ആരെല്ലാം കാത്തു രക്ഷിച്ചു ?**
2. **നീർത്തുള്ളി വിത്തിനോട് എന്തു പറഞ്ഞു ?**
3. **''അമ്മതാൻ തുന്നിത്തന്ന ചെമ്പൊന്നുടുപ്പ്'' ആരാണ് അമ്മ ? ഏതാണ് ചെമ്പൊന്നുടുപ്പ് ?**
4. **മഴവില്ലിന് രത്നംകൊണ്ടുതീർത്ത കാവടിയോട് എങ്ങനെയാണു സാമ്യം ?**
5. **മണ്ണിനടിയിൽനിന്നു പുറത്തുവന്ന കൊച്ചുതൈമാവ് കണ്ടകാഴ്ച എന്തായിരുന്നു ?**
6. **ആ കാഴ്ച കണ്ടപ്പോൾ തൈമാവിന് എന്തു തോന്നി ?**

---

പാഠം 33

# ഹിമവാൻ

**ഈ മുതുമുത്തച്ഛൻെറ പേര് നിങ്ങളെല്ലാം കേട്ടിരിക്കും. ഭാരതത്തിൻെറ വടക്കേ അതിർത്തിയിൽ എത്രയോ സഹസ്രാബ്ദങ്ങളായി കാവൽനിൽക്കുന്ന എൻെറ പ്രായം എനിക്കോ മറ്റുള്ളവർക്കോ കൃത്യമായി അറിഞ്ഞുകൂടാ. ഞാൻ നിൽക്കുന്നിടം പണ്ടെന്നോ സമുദ്രമായിരുന്നുപോലും ! പ്രാചീനകാലംതൊട്ടേ ഈ ഉപഭൂഖണ്ഡത്തിൽ ജീവിച്ചിരുന്ന മഹാകവികളെല്ലാം എൻെറ മാഹാത്മ്യത്തെയും മനോഹാരിതയെയും കുറിച്ച് മതിവരാതെ പാടിയിട്ടുണ്ട്. പർവ്വതങ്ങളുടെ രാജാവെന്നും ദേവതാത്മാവെന്നും ഭൂമിയുടെ അളവുകോലെന്നുമൊക്കെയാണ് കാളിദാസൻ എന്നെ വർണ്ണിച്ചിട്ടുള്ളത്. നീലാകാശത്തിൽ ഉരുമ്മുന്നുവോ എന്നു തോന്നുമാറ്, ധവളസുന്ദരമായ ശൃംഗങ്ങൾ ഉയർത്തി നിൽക്കുന്ന എന്നെ നോക്കി എത്രയെത്ര ചിത്രകാരന്മാരാണ് ആവേശം കൊണ്ടിട്ടുള്ളത്.**

പടിഞ്ഞാറ് അഫ്ഗാനിസ്ഥാൻ മുതൽ കിഴക്ക് ബർമ്മ വരെ, രണ്ടായിരത്തിനാനൂറിലധികം കിലോമീറ്റർ നീളവും മുന്നൂറിൽപ്പരം കിലോമീറ്റർ വീതിയുമായി, ആകാശചുംബികളായ കൊടുമുടികളോടുകൂടി വ്യാപിച്ചുകിടക്കുന്ന എന്നെ പ്രകൃതികെട്ടിയ കോട്ടയെന്നു പലരും വിശേഷിപ്പിക്കുന്നതിൽ തെറ്റില്ല. എന്നാൽ കോട്ടയിൽ സുഷിരങ്ങളെന്നപോലെ



കൈബർ, ബോളൻ എന്ന രണ്ടു ചുരങ്ങരം എൻെറ വടക്കുപടി ഞ്ഞാറുഭാഗത്തുണ്ട്. ഈ വിള്ളലുകളിൽക്കൂടി തള്ളിക്കയറി യാണ് മിക്ക വിദേശീയരും ഭാരതത്തിൽ കടന്നുവന്നത്. കഷ്ടമെന്നുപറയട്ടെ, അവരിൽ പലർക്കും ആക്രമണമാ യിരുന്നു ലക്ഷ്യം.

എൻെറ ഓമനപുത്രിമാരാണ് ഉത്തരഭാരതത്തിലെ ഏറ്റവും വലിയ നദികളായ ഗംഗയും സിന്ധുവും ബ്രഹ്മ പുത്രയും. എന്നിൽനിന്നും ജന്മമെടുത്ത് എൻെറ മടിത്തട്ടിൽ ചിരകാലം കളിച്ചുവളർന്നതിനുശേഷം അവർ വടക്കേ ഇന്ത്യയിൽ പ്രവേശിച്ച്, അവിടത്തെ ജനജീവിതത്തെ സമ്പന്നമാക്കി, സമുദ്രത്തിൽ വിലയംപ്രാപിക്കുന്നു. ആ മൂന്നു നദികളിൽ ഗംഗയ്ക്ക് രണ്ടായിരത്തിഅഞ്ഞൂറ്റിപ്പത്ത് കിലോമീറ്റർ നീളം വരും. ഗംഗയുടെയും സിന്ധുവിൻെറയും പ്രവാഹങ്ങരംക്കിട യ്ക്കുള്ള സമതലപ്രദേശം ഫലഭൂയിഷ്ഠവും ഐശ്വര്യസമൃ ദ്ധവുമാണ്. സിന്ധുനദീതടങ്ങളിലാണ് അതിപ്രാചീന മായ ഭാരതീയസംസ്കാരം കുടികൊണ്ടത്. തണുപ്പുകാലത്ത് ഉറഞ്ഞുകിടക്കുന്ന ഹിമവാഹിനികരം വേനൽക്കാലത്ത് ഉരുകി യൊലിച്ചു പായുന്നതിനാൽ ഈ നദികളിൽ വലിയ വെള്ള പ്പൊക്കം ഉണ്ടാകാറുണ്ട്. ബ്രഹ്മപുത്രയിലെ വെള്ളപ്പൊക്ക മാണ് ജനങ്ങരംക്ക് കൂടുതൽ നാശനഷ്ടങ്ങരം വരുത്തി വയ്ക്കുന്നത്.

ലോകത്തിലെ ഏറ്റവും പൊക്കമുള്ള കൊടുമുടി എൻേറ താണ്. എവറസ്റ്റ് എന്നാണ് അതിൻെറ പേര്. എണ്ണായിരത്തി എണ്ണൂറ്റിനാൽപത്തെട്ടു മീറ്ററാണ് ഉയരം. അതിൻെറ തലപ്പിൽ തൻെറ പാദമുദ്രകരം പതിഞ്ഞു കാണാൻ മനുഷ്യൻ ശ്രമം ആരംഭിച്ചിട്ട് ഇപ്പോരം വർഷങ്ങരം വളരെയായി. പല വീരസാ ഹസികന്മാർക്കും ഈ സംരംഭത്തിൽ ജീവാപായം സംഭവിച്ചി ട്ടുണ്ട്. ''പരിശ്രമം ചെയ്യുകിലെന്തിനേയും കരത്തിലാക്കാം'' എന്നാണല്ലോ ആപ്തവാക്യം, ഒടുവിൽ ആ സ്വപ്നം സത്യ മായി പരിണമിച്ചു. ടെൻസിങ്ങ്, ഹിലാരി എന്ന രണ്ടു ധീര പുരുഷന്മാരാണ് എൻെറ പരമോന്നതശൃംഗത്തെ കീഴടക്കി യത്. 1953 മെയ് 29-ാം തീയതി പതിനൊന്നു മണിക്കാണ് ചരിത്രപ്രസിദ്ധമായ ആ സംഭവം നടന്നത്. ഹിമവ്യാഘ്രം എന്നു പ്രസിദ്ധനായ ടെൻസിങ്ങിൻെറ നാട് എൻെറ തൊട്ടടു ത്തുള്ള നേപ്പാരം ആണ്; ഹിലാരിയുടേത് അങ്ങകലെയുള്ള ന്യൂസിലണ്ടും. എൻെറ ശിരസ്സിൽ ആ വിക്രമികുഞ്ഞു ങ്ങരം കാലൂന്നിയപ്പോരം കുണ്ഠിതമോ വിദ്വേഷമോ അല്ല എനിക്കു തോന്നിയത്. യഥാർത്ഥത്തിൽ അഭിനന്ദനവും ആനന്ദവുംകൊണ്ട് ഞാൻ രോമാഞ്ചമണിഞ്ഞുപോയി.

പുരാതനകാലത്ത് ഒരു പുണ്യസങ്കേതമായി ജനങ്ങൾ എന്നെ ആരാധിച്ചിരുന്നു. പ്രശാന്തസുന്ദരമായ എന്റെ താഴ്വരയിലിരുന്ന് മഹർഷിമാർ തപസ്സ് ചെയ്തിരുന്നു. ഇന്നും സന്യാസിമാരുടെ ആശ്രമങ്ങൾ അങ്ങിങ്ങു കാണാനുണ്ട്. ശ്രീപരമേശ്വരന്റെ വാസസ്ഥാനമായി പുരാണങ്ങളിൽ പറയുന്ന കൈലാസം എന്റെ ഒരു ഭാഗമായിരുന്നു. പാർവ്വതിയെയും ഗംഗാദേവിയെയും എന്റെ പുത്രിമാരായി ആ ഗ്രന്ഥങ്ങൾ ഉദ്ഘോഷിക്കുന്നു. ഇന്നും അനേകം തീർത്ഥാടകന്മാരെ ആകർഷിച്ചുകൊണ്ടിരിക്കുന്ന ബദരീനാഥം, കേദാരനാഥം, ഹരിദ്വാരം എന്നീ പുണ്യസ്ഥലങ്ങൾ എനിക്കുണ്ട്.

ഉപ്പില്ലാതെ കറിയില്ല. എന്നെക്കൂടാതെ ഭാരതചരിത്രവുമില്ല.

## അഭ്യാസം

പദങ്ങൾ:—

| | | |
|---|---|---|
| സഹസ്രാബ്ദങ്ങൾ | ആക്രമണം | പരമോന്നതം |
| കൃത്യമായി | പ്രവാഹം | ചരിത്രപ്രസിദ്ധം |
| പ്രാചീനകാലം | സമതലപ്രദേശം | ശിരസ്സ് |
| ഉപഭൂഖണ്ഡം | ഫലഭൂയിഷ്ഠം | വിദ്വേഷം |
| മനോഹാരിത | ഐശ്വര്യസമൃദ്ധം | അഭിനന്ദനം |
| ദേവതാത്മാവ് | നദീതടം | പുരാതനകാലം |
| ധവളസുന്ദരം | ഹിമവാഹിനി | പുണ്യസങ്കേതം |
| ശൃംഗം | പാദമുദ്രകൾ | പ്രശാന്തസുന്ദരം |
| ആവേശംകൊള്ളുക | ആപ്തവാക്യം | ഉദ്ഘോഷിക്കുക |
| ആകാശചുംബികൾ | വീരസാഹസികന്മാർ | തീർത്ഥാടകർ |
| വ്യാപിക്കുക | ജീവാപായം | പരിണമിക്കുക |
| വിശേഷിപ്പിക്കുക | സംരംഭം | കരം |
| സുഷിരം | | |

ചോദ്യങ്ങൾ:—

1. ഹിമവാനെ പ്രകൃതികെട്ടിയ കോട്ട എന്നു പറയാൻ എന്താണ് കാരണം ?
2. ഹിമവാനിൽനിന്ന് ഉദ്ഭവിക്കുന്ന പ്രധാന നദികൾ ഏവ ? അവയുടെ പ്രത്യേകതകൾ പറയുക.
3. എവറസ്റ്റിനെ കീഴടക്കിയ വീരസാഹസികന്മാർ ആരാണ് ?
4. ഹിമാലയത്തിലെ പുരാതന പ്രസിദ്ധിയുള്ള സ്ഥലങ്ങൾ ഏവ ?
5. ഒരു മഴത്തുള്ളിയുടെയോ ഒരു നദിയുടെയോ ആത്മകഥ എഴുതുക.

6. പിരിച്ചെഴുതുക:—

പരമോന്നതം, ജീവാപായം, നദീതടം, അളവുകോൽ, ധവളസുന്ദരം, സഹസ്രാബ്ദം.

7. 'നീലാകാശത്തിൽ ഉരുമ്മുന്നുവോ എന്നു തോന്നുമാറ്'—ഈ രീതിയിൽ ഭാവനാഭംഗിയുള്ള പ്രയോഗങ്ങൾ ശീലിക്കുക.

---

പാഠം 34

# പക്ഷികൾ

മനുഷ്യനെ എക്കാലത്തും എന്തെന്നില്ലാതെ ആനന്ദിപ്പിച്ചിട്ടുള്ള ജീവികളാണ് പക്ഷികൾ. അഴകിന്റെ ഇരിപ്പിടങ്ങളും പ്രകൃതിയുടെ ഓമനകളുമായ ഈ ജീവികളെ ആസ്പദമാക്കി ഉണ്ടായിട്ടുള്ള കഥകൾക്കും കലാസൃഷ്ടികൾക്കും കണക്കില്ല. ശാന്തിയുടെ സന്ദേശവാഹകരായും ഈശ്വരചൈതന്യത്തിന്റെ പ്രതിരൂപങ്ങളായും മറ്റും അവയെ പുരാതനകാലം മുതൽക്കുതന്നെ സങ്കല്പിച്ചുപോരുന്നു. അവയുടെ ജീവിതരീതികൾ മനസ്സിലാക്കുന്നതിനും അവയെ എടുത്തു വളർത്തുന്നതിനും കുട്ടികൾ വളരെ ഉത്സാഹം കാണിക്കാറുണ്ട്.

പക്ഷികൾ നട്ടെല്ലുള്ള ജന്തുക്കളൊണ്. തൂവലുകൊണ്ടു പൊതിഞ്ഞ ശരീരം ഉണ്ടെന്നുള്ളതാണ് അവയുടെ ഏറ്റവും പ്രധാനമായ ലക്ഷണം. ഭൂമുഖത്ത് ആകപ്പാടെ പതിനായിരം ജാതി പക്ഷികളുണ്ടെന്നാണ് കണക്കാക്കിയിട്ടുള്ളത്. വ്യത്യാസങ്ങളോടുകൂടിയ അനേകം ഉപജാതികളുമുണ്ട്. നമ്മുടെ ശരീരത്തിൽ രോമം ഉണ്ടാകുന്നതുപോലെയാണ് പക്ഷിയുടെ ദേഹത്തു തൂവലുണ്ടാകുന്നത്. തൂവലിന്റെ ഘടന, രോമത്തെ അപേക്ഷിച്ച് കൂടുതൽ സങ്കീർണ്ണമാണെന്നേയുള്ളൂ. രണ്ടിന്റെയും ധർമ്മം ഒന്നുതന്നെ. ശരീരത്തിന്റെ ചൂടുവിടാതെയും അതിനു തണുപ്പുതട്ടാതെയും പരിരക്ഷിക്കുന്ന ഒരു ആവരണമാണ് അത്.

നട്ടെല്ലുള്ള ഇതരജന്തുക്കളുടെ പ്രധാന ലക്ഷണങ്ങളെല്ലാം പക്ഷിയിലും കാണാവുന്നതാണ്. ഒതുക്കവും ഭാരക്കുറവും

മുൻനിറുത്തിയാണ് അതിൻെറ ശരീരം നിർമ്മിച്ചിട്ടുള്ളത്. ആകാശസഞ്ചാരംചെയ്യുന്ന ജീവികളാകയാൽ ഇത് വളരെ ആവശ്യമാണ്. ഒതുങ്ങി മുന്നോട്ടു കൂർത്ത ശരീരം വായുമണ്ഡലത്തെ പിളർന്നുകൊണ്ടു പറക്കുന്നതിന് സഹായിക്കുന്നു. തൂവലുകൾപോലും ഈ ലക്ഷ്യത്തെ മുൻനിറുത്തി, മുമ്പിൽ നിന്ന് പുറകോട്ട് ഒന്നിനുമേൽ ഒന്നായിട്ടാണ് അടുക്കിയിരിക്കുന്നത്. ശരീരത്തിൻെറ ചട്ടക്കൂടായ അസ്ഥികൾ മിക്കതും പൊള്ളയാണ്. പക്ഷേ, അതുകൊണ്ട് അവ ബലമില്ലാത്തവയോ ആവശ്യത്തിന് ഉതകാത്തവയോ ആണെന്ന് ധരിക്കരുത്.

മനുഷ്യനെയും മൃഗജാതിയെയും പോലെ പക്ഷികൾക്കും രണ്ടുജോടി ഉപാംഗങ്ങൾ (കൈകാലുകൾ) ഉണ്ട്. ഇതിൽ മുമ്പിലത്തെ ജോടി നടക്കുവാൻ ഉതകുന്നില്ല. അവ ചിറകുകളായി മാറിയിരിക്കുന്നു. ഒരു പശുവിൻെറയോ പട്ടിയുടെയോ മുൻകാലിലുള്ള അസ്ഥികൾ മിക്കതും പക്ഷിയുടെ ചിറകിലും കാണാവുന്നതാണ്. പിൻകാലുകളാണ് നടക്കുവാൻ ഉപയോഗിക്കുന്നത്. അതിൻെറ താഴത്തെഭാഗത്ത് തൂവലുകളില്ല. അവിടമെല്ലാം ചിതമ്പലുകൊണ്ട് പൊതിഞ്ഞിരിക്കുന്നു. നട്ടെല്ല് മറ്റു ജന്തുക്കളിലെപ്പോലെ ചെറിയ ചെറിയ അസ്ഥികൾ കൊണ്ടാണു നിർമ്മിച്ചിരിക്കുന്നതെങ്കിലും ഈ കഷണങ്ങൾ പല ഭാഗങ്ങളിലും ഇളക്കുവാൻ വയ്യാത്തവണ്ണം പരസ്പരം മുട്ടിച്ചേർന്നു പോയിരിക്കുന്നു. പക്ഷേ, കഴുത്തിൽ മാത്രം ഇങ്ങനെ സംഭവിച്ചിട്ടില്ല. കഴുത്തിലെ എല്ലുകൾ വളരെയധികം ഇളകുന്നവയാണ്. നമ്മുടെ പല്ലുകൾ ഉറപ്പിച്ചിരിക്കുന്ന അസ്ഥികൾക്കു തുല്യമായ എല്ലുകളാണ് മുന്നോട്ടുനീണ്ട് പക്ഷികളുടെ കൊക്കുകളായി തീർന്നിരിക്കുന്നത്. പക്ഷേ, പക്ഷികൾക്കു പല്ലില്ല.

നെഞ്ചിലുള്ള കട്ടിയേറിയ ചില മാംസപേശികളാണ് ചിറകിനെ പൊക്കുകയും താഴ്ത്തുകയും ചെയ്യുന്നത്. ചില പക്ഷികളിൽ ഈ മാംസപേശികൾക്ക് ശരീരത്തിൻെറ ആകെയുള്ള തൂക്കത്തിൽ പത്തിലൊരംശം ഭാരമുണ്ടാകും.

പക്ഷികൾ പലജാതിയുണ്ടെങ്കിലും ശരീരഘടനയിൽ അവയ്ക്കു തമ്മിൽ വളരെ വ്യത്യാസമൊന്നും കാണാനില്ല. ഒട്ടകപ്പക്ഷിയെപ്പോലുള്ള ചില ജാതികൾക്കു പറക്കാൻ കഴിവില്ല. അവയുടെ ചിറകുകൾ വളരെ ശോഷിച്ചുപോയിരിക്കുന്നു. പറക്കാത്ത പക്ഷികൾ ഏറിയകൂറും വളരെ വലിപ്പമുള്ളവയാണ്.



ഇന്ത്യയിലെ പക്ഷികളിൽ ഏറ്റവും വലുത് ചിലതരം കൊക്കുകളും കഴുകന്മാരുമാണ്. ആദ്യത്തെ ജാതിക്ക് ഒരു



മനുഷ്യൻെറ ഉയരമുണ്ട്. വലിയ കഴുകന്മാരുടെ വിതിർത്തു പിടിച്ച ചിറകിൻതുമ്പുകൾക്കു തമ്മിൽ ഏകദേശം മൂന്നു മീറ്റർ അകലം കാണും. ഒരു വണ്ടിനെക്കാൾ വളരെയൊന്നും വലിപ്പമില്ലാത്ത പക്ഷികളും ഉണ്ട്. നമ്മുടെ നാട്ടിലെ വളരെ ചെറിയ പക്ഷികൾ തേൻകുടിയന്മാരായ അടയ്ക്കാക്കുരുവികളാണ്. നല്ല സൂര്യപ്രകാശമുള്ളപ്പോൾ അവ ചെമ്പരത്തി



പ്പൂക്കളുടെ ഇടയ്ക്കു പറന്നുകളിക്കുന്നതു കാണാം. പറന്നു നിന്നുകൊണ്ടാണ് അവ നേർത്ത കൊക്ക് നീട്ടി തേൻകുടിക്കുന്നത്. അവയുടെ ശരീരം മിനുക്കവും തിളക്കവും ഉള്ളതാണ്. ഇതിലും ചെറിയ ഒരു ജാതി ഇത്തിൾച്ചെടികളുടെ ഇടയ്ക്കു കാണപ്പെടുന്നുണ്ട്. അതിൻെറ സഹായം കൊണ്ടാണ് ഇത്തിൾ പുതിയ മരങ്ങളിൽ പറ്റിപ്പിടിക്കുന്നത്.

മിക്ക പക്ഷികളും ഒരുദിക്കിൽത്തന്നെ സ്ഥിരമായി താമസിക്കുന്നവയാണെങ്കിലും, ഇതിൽനിന്നു വ്യത്യസ്തമായ സ്വഭാവത്തോടുകൂടിയവയും ധാരാളമുണ്ട്. ഈ ദേശാടനം ഋതുക്കളുടെ പോക്കുവരവനുസരിച്ച് ആണ്ടുതോറും മുറ



തെറ്റാതെ നടക്കുന്നുണ്ട്. ചിലപ്പോൾ വളരെയധികം ദൂരത്തുള്ള രാജ്യങ്ങളിലേക്കാണ് അവ പോകുന്നത്. വാലാട്ടിപ്പക്ഷി, കടൽക്കാക്ക, എരണ്ട, ചിലതരം കൊക്കുകൾ എന്നിവ ദൂരരാജ്യങ്ങളിൽ നിന്നു ഇന്ത്യയിൽ വരുന്ന പക്ഷികളാണ്.



ഇടയ്ക്കെങ്ങും വിശ്രമിക്കാതെയാണ് ഈ പക്ഷികൾ ഈ ദൂരമത്രയും സഞ്ചരിക്കുന്നതെന്നു ധരിക്കരുത്. പക്ഷേ എത്ര വിശ്രമമുണ്ടായാലും ഈ പര്യടനം ഒരു മഹാദ്ഭുതമാണെന്നു പറയാതെ തരമില്ല. അവയ്ക്കു യാതൊരു ശിക്ഷണവും ലഭിക്കുന്നില്ല. ആരും വഴികാണിക്കുന്നില്ല. എന്നാലും



അവയ്ക്കു ഒരിക്കലും വഴി തെറ്റുന്നില്ല. ഇവയെപ്പോലെ ദൂരയാത്രക്കാരല്ലെങ്കിലും ഒരു ഭൂവിഭാഗത്തിനകത്തുതന്നെ കാലഭേദമനുസരിച്ച് പ്രത്യേകദിക്കുകളിൽ മാറി മാറി ജീവിക്കുന്ന പക്ഷികൾ ധാരാളമുണ്ട്. തുലാവർഷം കഴിയുന്ന



സമയത്ത് ഇങ്ങനെയുള്ള അനേകം പക്ഷികളെ നമ്മുടെ നാട്ടിൽ കാണുവാൻ സാധിക്കും. പലപ്പോഴും കണ്ടിട്ടല്ല, ശബ്ദംകൊണ്ടാണ് ഈ സന്ദർശകരെ നാം തിരിച്ചറിയുന്നത്. കുയിൽ, 'ചക്കയ്ക്കുപ്പുണ്ടോ' എന്നു വിളിച്ചുകൊണ്ടു നടക്കുന്ന പക്ഷി എന്നിവ ഇക്കൂട്ടത്തിൽപ്പെട്ടവയാണ്.



പക്ഷികൾ നിർമ്മിക്കുന്ന കൂടുകൾ പല ജാതിയാണ്. ചിലത് മണ്ണിൽ ഒരു കുഴിമാത്രമായിരിക്കും. പൊൻമാൻ



ആറ്റുതീരത്ത് ഒരു മാളമുണ്ടാക്കി അതിലാണ് മുട്ടയിടുന്നത്. കാക്ക, പരുന്ത്, കഴുകൻ മുതലായവ ചുള്ളിക്കമ്പുകൾ കൂട്ടിച്ചേർത്തു നടുവിൽ കുഴിയോടുകൂടിയ ഒരു ഒഴുക്കൻ കൂടുണ്ടാക്കുന്നു. മൈന, മരംകൊത്തി, മൂങ്ങ, വേഴാമ്പൽ എന്നിവ മരപ്പൊത്തുകളിലാണ് കൂടുണ്ടാക്കുന്നത്. പെൺ വേഴാമ്പൽ മൂന്നുനാലുമാസം കൂട്ടിനകത്തു ബന്ധനസ്ഥയായിപ്പോകുന്നു. കൊക്കിന്റെ തുമ്പുമാത്രമേ വെളിയിൽ



കാണുകയുള്ളൂ. ഇക്കാലമത്രയും ആൺപക്ഷിയാണ് അതിനെ തീറ്റിപ്പോറ്റുന്നത്. തൂക്കണംകുരുവിയുടെ മനോഹരമായ കൂടുകൾ പലരും കണ്ടിരിക്കും. നാരുകൾകൊണ്ടു വിരുതോടെ നെയ്തുണ്ടാക്കുന്ന ഈ കൂടുകൾ തെങ്ങോലത്തുമ്പത്തു വരിവരിയായി തൂങ്ങിക്കിടക്കുന്നതു കാണാം. ചില തരം പക്ഷികൾ ഉറഞ്ഞുകൂടിയ തുപ്പലുകൊണ്ടാണ് കൂടുണ്ടാക്കുന്നത്. ഈ ജാതി കൂടുകൾ ശേഖരിക്കുന്നത് ആദായ

കരമായ ഒരു തൊഴിലായിത്തീർന്നിട്ടുണ്ട്. ചൈനാക്കാർക്ക് അതു വളരെ ഇഷ്ടമായ ഒരു ആഹാരസാധനമായതുകൊണ്ട് അതിനു നല്ല വില കിട്ടും.

—കെ. ഭാസ്ക്കരൻ നായർ

## അഭ്യാസം

പദങ്ങൾ:—

| | | |
|---|---|---|
| പ്രകൃതി | ആസ്പദമാക്കി | അഴക് |
| കലാസൃഷ്ടി | ആവരണം | വ്യത്യാസം |
| സന്ദേശവാഹകൻ | വായുമണ്ഡലം | ദേശാടനം |
| ചൈതന്യം | പരസ്പരം | ഋതു |
| പ്രതിരൂപം | മൃഗജാതി | പര്യടനം |
| സങ്കല്പിക്കുക | ശാന്തി | ശിക്ഷണം |
| ലക്ഷണം | മാംസപേശി | ഭൂവിഭാഗം |
| ഭൂമുഖം | തോത് | കാലഭേദം |
| ഘടന | ശോഷിക്കുക | ബന്ധനസ്ഥം |
| അപേക്ഷിച്ച് | ഏറിയകൂറും | വിരുത് |
| സങ്കീർണ്ണം | മിനുക്കം | ഉറയുക |
| ധർമ്മം | ഉപാംഗം | ചട്ടക്കൂട് |
| പരിരക്ഷിക്കുക | തീറ്റിപ്പോറ്റുക | |

ചോദ്യങ്ങൾ:—

1. നട്ടെല്ലുള്ള ജന്തുക്കളിൽ കാണുന്ന ഏതെല്ലാം ലക്ഷണങ്ങൾ പക്ഷികൾക്കുണ്ട് ?
2. പക്ഷികൾക്ക് മൃഗങ്ങളിൽനിന്നുള്ള വ്യത്യാസങ്ങൾ ഏവ ?
3. ദൂരദിക്കുകളിൽനിന്ന് ഇന്ത്യയിലേക്കു വരുന്ന പക്ഷികൾ ഏവ ?
4. പക്ഷികൾ ഉണ്ടാക്കുന്ന പലമാതിരി കൂടുകൾ വർണ്ണിക്കുക.
5. പാഠത്തിലെ വർത്തമാനകാലക്രിയകൾ എടുത്തെഴുതുക.
6. നിങ്ങൾ കണ്ടിട്ടുള്ള ഒരു പക്ഷിയെക്കുറിച്ച് ഒരു വിവരണം എഴുതുക.

പാഠം 35

# ഗ്ലാസ്സ്

ഇക്കാലത്ത് ഗ്ലാസ്സുകൊണ്ടുണ്ടാക്കിയ സാധനങ്ങൾ പെരുമാറാത്തവരായി ആരും കാണുകയില്ല. കാപ്പി പകരുന്ന ടംബ്ലർ, മുഖം നോക്കുന്ന കണ്ണാടി, എണ്ണയും മറ്റും ഒഴിച്ചു വയ്ക്കുന്ന കുപ്പികൾ തുടങ്ങി സ്ഫടികംകൊണ്ടു നിർമ്മിച്ച എന്തെന്തു സാധനങ്ങളാണ് നാം നിത്യേന ഉപയോഗിക്കുന്നത്! കാലം ചെല്ലുംതോറും സ്ഫടികത്തിൻെറ ഉപയോഗം വർദ്ധിച്ചുകൊണ്ടിരിക്കുകയാണ്. ചെറുതും വലുതുമായ നിരവധി ആവശ്യങ്ങൾ സാധിക്കുന്നതിനുവേണ്ടി എത്രയോ സാമഗ്രികൾ ഇന്ന് ഗ്ലാസ്സുകൊണ്ട് ഉണ്ടാക്കുന്നുണ്ട്.

വളരെക്കാലം മുമ്പ് ഒരിക്കൽ കുറെ കച്ചവടക്കാർ സിറിയാ എന്ന രാജ്യത്ത് മണൽക്കാട്ടിൽ താവളമടിച്ചുകഴിയുകയായിരുന്നു. അവർ ഒരവസരത്തിൽ ഭക്ഷണം പാകം ചെയ്യാൻ അടുപ്പിൽ പാത്രം വച്ചു. അവരുടെ വാണിഭവസ്തുക്കളിൽ പ്പെട്ട ചില സോഡാക്കാരക്കട്ടകൾകൊണ്ടാണ് പാത്രം താങ്ങി നിർത്തിയത്. പിറ്റേന്ന് അടുപ്പിൽ നോക്കാനിടയായപ്പോൾ കണ്ട കാഴ്ച അവരെ എന്തെന്നില്ലാതെ വിസ്മയിപ്പിച്ചു. തണുത്ത ചാരത്തിൽ മിന്നിത്തിളങ്ങുന്ന സ്ഫടികക്കട്ടകൾ! അങ്ങനെ തികച്ചും ആകസ്മികമായി, പ്രത്യേകിച്ച് ആരുടെയും പരിശ്രമം കൂടാതെ ഗ്ലാസ്സ് നിർമ്മിക്കപ്പെടുകയാണുണ്ടായത്. ശുദ്ധമായ മണലും സോഡാക്കാരവും ചേർത്തുരുക്കിയാൽ ഗ്ലാസ്സുണ്ടാകുമെന്ന വിവരമാണ് ഈ സംഭവം പഠിപ്പിച്ചത്.

ഈ യാദൃച്ഛികസംഭവം നടന്നതിനെത്രയോമുമ്പുതന്നെ ഈജിപ്തിൽ സ്ഫടികം ഉപയോഗിച്ചിരുന്നു. ആറായിരം വർഷങ്ങൾക്കുമുമ്പ് ഈജിപ്തിലുണ്ടായിരുന്ന സ്ഫടികം പൂശിയ കല്ലുകൾ ഇന്നു കണ്ടുകിട്ടിയിട്ടുണ്ട്. ചില പ്രത്യേക വസ്തുക്കൾ ചേർത്ത് വിവിധവർണ്ണങ്ങളിലുള്ള സ്ഫടികം പൂശിയ കല്ലുകൾ അവിടെ നിർമ്മിച്ചിരുന്നു. വിലകൂടിയ രത്നക്കല്ലുകൾക്കു പകരം അവ ഉപയോഗിക്കുകയും ചെയ്തുപോന്നു.

സ്ഫടികോപകരണങ്ങൾ ഊതിയുണ്ടാക്കാമെന്നു സിറിയാക്കാരാണ് കണ്ടുപിടിച്ചത്. അതിൻെറ രീതി അറിയാൻ രസമുള്ള ഒന്നാണ്. നീളംകൂടിയ ഇരുമ്പുകുഴലിൻെറ ഒററം



ഉരുക്കിയ ഗ്ലാസ്സിൽ മുക്കുന്നു. പിന്നീട് അദ്ഭുതകരമായ സാമർത്ഥ്യത്തോടെ ഊതി അതിന് ഇഷ്ടമുള്ള ആകൃതി നൽകുകയും ചെയ്യുന്നു. ഇത്രതന്നെ പ്രയാസമില്ലാത്ത ഒരു സമ്പ്രദായമുണ്ട്. ലോഹംകൊണ്ടോ കളിമണ്ണുകൊണ്ടോ ഉണ്ടാക്കിയ ഒരു മൂശയിലേക്ക് സ്ഫടികപ്പോളള ഊതി വീർപ്പിച്ച് മൂശയുടെ ആകൃതി നൽകുകയാണ് ആ സമ്പ്രദായം. സ്ഫടികക്കുപ്പിയും മററും വൻതോതിൽ നിർമ്മിക്കുന്നത് അങ്ങനെയാണ്.

ഏററവും മേൽത്തരം ഗ്ലാസ്സുപകരണങ്ങൾ ഉണ്ടാക്കുന്നത് മേൽവിവരിച്ചപോലെ ഊതിയിട്ടുതന്നെയാണ്. എന്നാൽ ആധുനികവും പരിഷ്കൃതവുമായ ഗ്ലാസ്സുപകരണങ്ങൾ നിർമ്മിക്കുന്നത് യാന്ത്രികരീതിയിലത്രേ. അതിന് പ്രത്യേക യന്ത്രങ്ങൾ തന്നെയുണ്ട്. പ്രതിദിനം പത്തുലക്ഷം ഇലക്ട്രിക് ബൾബുവരെ ഉണ്ടാക്കാവുന്ന യന്ത്രം ഇപ്പോൾ പ്രവർത്തിച്ചുവരുന്നു.

ജാലകത്തിനും മറ്റും ഉപയോഗിക്കുന്ന പരന്ന ഗ്ലാസ്സു നിർമ്മിക്കുന്നത് റോളർകൊണ്ട് ഉരുട്ടിയിട്ടാണ്. ഉരുക്കിയ സ്ഫടികം ഇരുമ്പുകൊണ്ടുള്ള ഒരു പരന്ന വാർപ്പു മേശമേൽ



ഒഴിക്കുന്നു. ഒഴിച്ചയുടനെ ഒരു പടുകൂറ്റൻ ഇരുമ്പു റോളർ ഇതിനുമേൽ നടത്തി പരന്ന പലകയാക്കിത്തീർക്കുന്നു. പിന്നീട് വേണ്ടത്ര വലിപ്പത്തിൽ മുറിച്ച് മിനുസപ്പെടുത്തി കഴിഞ്ഞാൽ ആ ഗ്ലാസ്സ്ഷീറ്റ് ജനാലയ്ക്കും മറ്റും ഉപയോഗിക്കാൻ പാകത്തിലായി.

രോമത്തെക്കാരം തുലോം കനംകുറഞ്ഞ സ്ഫടികനാരുണ്ട്. അത് പഞ്ഞിനാരുപോലെയിരിക്കും. വൂരംഫൈബർ എന്നാണ് അതിന്റെ പേര്. പായപോലെയോ ബോർഡിന്റെ രൂപത്തിലോ വൂരംഫൈബർ നെയ്തെടുത്ത് പല ആവശ്യത്തിനും ഉപയോഗിക്കുന്നു. അത് മേൽത്തട്ടിൽ ഉപയോഗിക്കുകയാണെങ്കിൽ ചൂടു നഷ്ടപ്പെടാതിരിക്കും. തീ കത്താത്ത തുണിത്തരങ്ങരം നിർമ്മിക്കാനും സ്ഫടികനാര് പ്രയോജനപ്പെടുന്നു.

ഗൃഹനിർമ്മാണത്തിലും വിവിധ വ്യവസായങ്ങളിലും ഗ്ലാസ്സിന്റെ ഉപയോഗം പൂർവ്വാധികം കൂടിവരികയാണിന്ന്. മുമ്പ് പ്രവേശിക്കാതിരുന്ന പല രംഗങ്ങളിലും ഗ്ലാസ്സ് ഇന്നു കടന്നുചെന്ന് സ്ഥാനം നേടിയിരിക്കുന്നു.

### അഭ്യാസം

പദങ്ങൾ:—

| | |
|---|---|
| സാമഗ്രി | സ്ഫടികോപകരണങ്ങൾ |
| നിത്യേന | ആധുനികം |
| താവളമടിക്കുക | പരിഷ്കൃതം |
| ആകസ്മികം | യാന്ത്രികരീതി |
| യാദൃച്ഛികം | പ്രതിദിനം |
| വിവിധം | ജാലകം |
| പ്രയോജനപ്പെടുന്നു | വിസ്മയം |
| തികച്ചും | പ്രവേശിക്കുക |

ചോദ്യങ്ങൾ:—

1. ആകസ്മികമായി ഗ്ലാസ്സ് നിർമ്മിക്കപ്പെട്ടതെങ്ങനെ?
2. ഈജിപ്തിൽ ഗ്ലാസ്സ് എന്തിനുവേണ്ടി ഉപയോഗിച്ചു?
3. സ്ഫടികസാധനങ്ങൾ ഊതിയുണ്ടാക്കുന്ന വിധം വിവരിക്കുക.
4. മൂശകൊണ്ടുള്ള പ്രയോജനം എന്ത്?
5. യന്ത്രങ്ങൾ ഉപയോഗിച്ച് സ്ഫടികോപകരണങ്ങൾ നിർമ്മിക്കുന്നതുകൊണ്ടുള്ള മെച്ചമെന്ത്?
6. ഗ്ലാസ്സ് ഷീറ്റ് നിർമ്മിക്കുന്നതെങ്ങനെ?
7. വൂൾഫൈബർ ഏതാവശ്യത്തിന് ഉപയോഗിക്കും?
8. പിരിച്ചെഴുതുക:—

   താവളമടിക്കുക, സ്ഫടികോപകരണങ്ങൾ, സോഡാക്കാരക്കട്ടകൾ, രത്നക്കല്ലുകൾ.

---

പാഠം 36

# മുഹമ്മദു നബി

നമ്മുടെ നാട്ടിൽ വർഷം കണക്കാക്കുന്നത് ക്രിസ്തുവർഷം, കൊല്ലവർഷം, ശകവർഷം, തുടങ്ങി പലതരത്തിലാണല്ലോ. എന്നാൽ ഹിജ്റ എന്നൊരു വർഷമുള്ളത് നിങ്ങളിൽ ചിലരെങ്കിലും അറിഞ്ഞിരിക്കുകയില്ല. മുസ്ലിങ്ങൾ 'ഹിജ്റ' വർഷമാണ് കാലഗണനയ്ക്കു സ്വീകരിക്കുന്നത്. ഇസ്ലാംമതത്തിലെ പ്രസിദ്ധപ്പെട്ട പ്രവാചകനായ മുഹമ്മദുനബിയുടെ ജീവിതത്തിലെ ഒരു സുപ്രധാന സംഭവം നടന്ന ദിവസത്തെയാണ് ഹിജ്റ കുറിക്കുന്നത്. അന്നാണ് നബിതിരുമേനി മെക്കയിൽ നിന്ന് മദീനയിലേക്കു പ്രയാണം ചെയ്തത്. നബിതിരുമേനിയുടെ പ്രയാണത്തിനു കാരണമായ സംഭവം അറിയേണ്ടേ?

എ. ഡി. ആറാം നൂറ്റാണ്ടിൽ അറേബ്യയിലെ ജനങ്ങൾ അനാചാരങ്ങളിലും, അന്ധവിശ്വാസങ്ങളിലും മുഴുകിയിരുന്നു. ഒരു വ്യവസ്ഥാപിത ഭരണം അവിടെ ഉണ്ടായിരുന്നില്ല. വിവിധ ഗോത്രത്തലവൻമാരായിരുന്നു ഭരണകാര്യങ്ങൾ നോക്കിയിരുന്നത്. അക്കാലത്ത് ഖുറൈശി വംശക്കാരുടെ ഭരണത്തിലായിരുന്നു മെക്ക. മെക്കയാകട്ടെ അറേബ്യയിലെ ഒരു പ്രധാന നഗരവുമായിരുന്നു. പുരാതനകാലം മുതൽക്കേ പ്രസിദ്ധിപെറ്റ ഈ സ്ഥലത്ത് കഅബ എന്നൊരു പുണ്യക്ഷേത്രം നിലനിന്നിരുന്നു. ഈ ക്ഷേത്രം ഇബ്രാഹിംനബി പുനരുദ്ധരിക്കുകയും അദ്ദേഹത്തിൻെറ പുത്രൻ ഇസ്മയിൽനബി പരിരക്ഷിക്കുകയും ചെയ്തു. ഇസ്ലാം മതത്തിൻെറയും സംസ്കാരത്തിൻെറയും ഉറവിടം എന്നു പേരുകേട്ട മെക്കയിലാണ് നബി തിരുമേനി അവതരിച്ചത്.

ഖുറൈശി ഗോത്രത്തിൽ എ. ഡി. 571-ൽ മുഹമ്മദ് ജനിച്ചു. മുഹമ്മദിന് പിതൃലാളന ഏൽക്കുവാനുള്ള ഭാഗ്യം ലഭിച്ചില്ല. കുട്ടിക്കു ആറുവയസ്സുള്ളപ്പോൾ മാതാവായ അമീനയും മരിച്ചു. അതിനാൽ പിതൃസഹോദരൻെറ സംരക്ഷണയിലാണ് മുഹമ്മദ് വളർന്നത്. ചെറുപ്പത്തിൽതന്നെ സ്നേഹം, ദീനാനുകമ്പ, വിശുദ്ധി മുതലായ സദ്ഗുണങ്ങൾ അദ്ദേഹത്തിൽ വിളങ്ങിയിരുന്നു.

സദ്സ്വഭാവിയും, സത്യസന്ധനും ആയിരുന്നതിനാൽ 'അൽ അമീൻ' (വിശ്വസ്തൻ) എന്ന പേരിലാണ് ആ ബാലൻ അറേബ്യയിലെങ്ങും അറിയപ്പെട്ടിരുന്നത്. ബാല്യത്തിൽ അദ്ദേഹം കന്നുകാലികളെ മേയ്ക്കുന്ന ജോലിയിൽ ഏർപ്പെട്ടിരുന്നു. പിന്നീട് വ്യാപാരകാര്യങ്ങളിലും പിതൃസഹോദരനെ സഹായിച്ചു. ഇക്കാലത്ത് അദ്ദേഹം സിറിയ തുടങ്ങിയ അയൽ രാജ്യങ്ങൾ സന്ദർശിച്ചിട്ടുണ്ട്. 25-ാമത്തെ വയസ്സിൽ അദ്ദേഹം 'ഖദീജ' എന്ന ധനികയായ വിധവയെ വിവാഹം കഴിച്ചു.

യുവാവായ മുഹമ്മദ് തൻെറ ചുറ്റുപാടും കണ്ട കാഴ്ച വേദനാജനകമായിരുന്നു. അറബികളുടെ അന്നത്തെ ദുഷിച്ച ജീവിതരീതിയിലും, വിശ്വാസങ്ങളിലും, ആരാധനാസമ്പ്രദായങ്ങളിലും അദ്ദേഹത്തിന് വെറുപ്പു തോന്നി. നല്ലമട്ടിൽ ആചരിച്ചുവന്ന മതാനുഷ്ഠാനങ്ങൾ കേവലം ചടങ്ങുകളായി. പ്രകൃതി ശക്തികളെയും, അസാധാരണ വ്യക്തികളെയും അവിടെ ആരാധിക്കാൻ തുടങ്ങി. കഅബയിലും, പരിസരങ്ങളിലും വിഗ്രഹങ്ങൾ നിറഞ്ഞു. അവയുടെ പ്രീതിക്കായി നേർച്ച, നരബലി, നഗ്നമായ നൃത്തം തുടങ്ങിയ ചില ആചാരങ്ങൾ അവിടെ അനുഷ്ഠിക്കാൻ തുടങ്ങി. മദ്യപാനം, ചൂതു

കളി, കൊള്ള, കൊല തുടങ്ങിയ നീചകൃത്യങ്ങഠം വർദ്ധിച്ചു വന്നു. അങ്ങനെ അറേബ്യയിൽ ശാന്തിയോ, സമാധാനമോ ഇല്ലാത്ത കാലമായിരുന്നു അത്.

ബാല്യം മുതൽക്കുതന്നെ അഗാധമായ ചിന്തയും ഏകാന്തതയും മുഹമ്മദുനബി ഇഷ്ടപ്പെട്ടിരുന്നു. മെക്കയുടെ സമീപമുള്ള ഗുഹകളിൽ അദ്ദേഹം ഏകനായിരുന്ന് ധ്യാനം നടത്തുക പതിവായിരുന്നു. ദുർമ്മാർഗ്ഗത്തിൽ ജീവിക്കുന്നവരെ സൻമാർഗ്ഗത്തിലേക്കു നയിക്കുവാനുള്ള ഉപായങ്ങളെപ്പറ്റിയായിരുന്നു അദ്ദേഹത്തിൻെറ ചിന്ത. 40-ാമത്തെ വയസ്സിൽ 'ജിബ്രീൽ' എന്ന മാലാഖ പ്രത്യക്ഷപ്പെട്ട് അദ്ദേഹത്തിനു ദിവ്യസന്ദേശം എത്തിച്ചുകൊടുത്തു. അന്നുമുതൽ അദ്ദേഹം പ്രവാചകനായിത്തീർന്നു.

ഏകദൈവത്തിൽ വിശ്വസിക്കണമെന്നും താൻ ദൈവനിയുക്തനായ പ്രവാചകനാണെന്നും ഇബ്രാഹിം നബിയുടെ മാർഗ്ഗം കൈവെടിയരുതെന്നും അദ്ദേഹം ജനങ്ങളെ ഉദ്ബോധിപ്പിച്ചു. കുടുംബസ്നേഹം പുലർത്തുക, അവശരെയും അനാഥരെയും സഹായിക്കുക, ഈശ്വരനെ മാത്രം പ്രാർത്ഥിക്കുകയും ആരാധിക്കുകയും ചെയ്യുക എന്നിങ്ങനെ പല ഉപദേശങ്ങളും നബി അരുളിച്ചെയ്തു. സമുദായത്തിൽ സ്ത്രീകഠംക്ക് മാന്യമായ സ്ഥാനങ്ങഠം നൽകുന്നതിനും, സദാചാരനിയമങ്ങഠം കർക്കശമായി പാലിക്കുന്നതിനും അദ്ദേഹം നിർബന്ധിച്ചു.

ദൈവത്തിൽ നിന്നു നബിതിരുമേനിക്ക് അപ്പപ്പോഴായി ലഭിച്ചുകൊണ്ടിരുന്ന ദിവ്യപ്രബോധനങ്ങളാണ് മുസ്ലിങ്ങളുടെ മതഗ്രന്ഥമായ ഖുർ-ആനിൽ സമാഹരിച്ചിരിക്കുന്നത്.

അനാചാരങ്ങളെയും, അന്ധവിശ്വാസങ്ങളെയും ചോദ്യം ചെയ്തപ്പോഠം പൂജ്യരെന്ന് സ്വയം അഭിമാനിച്ചിരുന്ന പുരോഹിതർ ക്ഷോഭിച്ചു. പഴയ ആചാരങ്ങളെയും, വിശ്വാസങ്ങളെയും ചോദ്യം ചെയ്യുന്നത് അവർക്ക് ഇഷ്ടമായില്ല. അവർ നബിയെ വശത്താക്കാൻ നോക്കി. അദ്ദേഹത്തെ അറേബ്യയിലെ രാജാവാക്കാമെന്ന് പറഞ്ഞത്രെ. ''സൂര്യചന്ദ്രൻമാരെ എൻെറ ഇരുകരങ്ങളിലും വച്ചുതന്നാൽപ്പോലും ഈ സദുദ്യമത്തിൽനിന്നു ഞാൻ പിൻമാറുകയില്ല'' എന്ന് അദ്ദേഹം മറുപടി പറഞ്ഞു. പ്രലോഭനങ്ങഠംകൊണ്ട് കീഴടക്കാൻ സാദ്ധ്യമല്ലെന്നു കണ്ടപ്പോഠം അവർ മർദ്ദനത്തിൻെറ മാർഗ്ഗം സ്വീകരിച്ചു. കൂകിവിളിക്കുക, കല്ലും കുപ്പയും വാരി എറിയുക തുടങ്ങിയ ഹീനകൃത്യങ്ങഠം അവർ ചെയ്തുപോന്നു. നബിയോ അനുയായികളോ ഇതുകൊണ്ടിളകിയില്ല. സമുദായത്തിൽ മാന്യസ്ഥാനം അലങ്കരിച്ചിരുന്ന അനേകം പേർ മർദ്ദനങ്ങഠംക്കിരയായി. ഗത്യന്തരമില്ലാതെ

പലരും നബിയുടെ നിർദ്ദേശമനുസരിച്ച് ചെങ്കടലിനപ്പുറമുള്ള അബിസീനിയയിൽ അഭയം പ്രാപിച്ചു. മെക്കയിലെ മർദ്ദനം അസഹ്യമായപ്പോൾ നബിയും അനുയായികളും എ. ഡി. 622-ൽ യത്തിരീബിലേക്ക് പോയി. ഈ സംഭവത്തെയാണ് 'ഹിജ്റ' എന്നു പറയുന്നത്. അന്നുമുതൽക്കാണ് മുസ്ലിം വർഷത്തിൻെറ ആരംഭം കണക്കാക്കുന്നത്. അതിനുശേഷം യത്തിരീബ് ''മദീനത്തുനബി'' (പ്രവാചകൻെറ നഗരം) എന്ന പേരിൽ അറിയപ്പെടാൻ തുടങ്ങി. അങ്ങനെ യത്തിരീബ് മദീനയായി.

മദീനയിലും നബി അദ്ദേഹത്തിൻെറ മതപ്രചരണം തുടർന്നുകൊണ്ടിരുന്നു. ഖുറൈശികൾ അവിടെയും അദ്ദേഹത്തെയും അനുയായികളെയും മർദ്ദിക്കുവാൻ തുടങ്ങിയതിനാൽ അദ്ദേഹത്തിന് അവരുമായി ഒരു യുദ്ധംതന്നെ ചെയ്യേണ്ടിവന്നു. എ. ഡി. 630-ൽ അദ്ദേഹം മെക്ക പിടിച്ചെടുത്തു. തുടർന്നു ഖുറൈശികൾ മുഴുവനും ഇസ്ലാംമതം സ്വീകരിച്ചു. കഅബയിലെ വിഗ്രഹങ്ങൾ മുഴുവൻ നശിപ്പിക്കുകയും ഏക ദൈവവിശ്വാസം പുനഃസ്ഥാപിക്കുകയും ചെയ്തു.

മുഹമ്മദു നബി ഇസ്ലാംമതനിയമമനുസരിച്ചുള്ള ഒരു റിപ്പബ്ലിക്കൻ ഭരണസമ്പ്രദായം അറേബ്യയിൽ നടപ്പിൽ വരുത്തി. അതോടുകൂടി അദ്ദേഹം ഒരു ആധ്യാത്മിക നേതാവെന്നും, രാഷ്ട്രീയത്തലവനെന്നും പ്രശസ്തി നേടി. എ. ഡി. 632-ൽ മുഹമ്മദുനബി ഇഹലോകവാസം വെടിഞ്ഞു.

## അഭ്യാസം

പദങ്ങൾ:—

| | | |
|---|---|---|
| കാലഗണന | അനുഷ്ഠാനം | സമാഹരിക്കുക |
| പ്രയാണം | പരിസരം | പ്രലോഭനം |
| അനാചാരം | നഗ്നം | ഗത്യന്തരം |
| അന്ധവിശ്വാസം | ദൈവനിയുക്തൻ | പുന:സ്ഥാപിക്കുക |
| വ്യവസ്ഥാപിതം | കൈവെടിയുക | പുനരുദ്ധരിക്കുക |
| ദീനാനുകമ്പ | ഉദ്ബോധിപ്പിക്കുക | പരിരക്ഷിക്കുക |
| വിശുദ്ധി | കർക്കശം | |
| വേദനാജനകം | പ്രബോധനം | |

ചോദ്യങ്ങൾ:—

1. ഹിജ്റ എന്ന വർഷത്തിൻെറ ഉദ്ഭവകഥ ചുരുക്കിയെഴുതുക.
2. നബിതിരുമേനിയുടെ കാലത്ത് അറേബ്യയിലെ സമുദായ സ്ഥിതി എന്തായിരുന്നു?
3. ഖുർ ആൻ എന്ന വിശുദ്ധ ഗ്രന്ഥത്തിലെ ഉള്ളടക്കമെന്ത്?
4. മുഹമ്മദുനബി പ്രവാചകനായതെങ്ങനെ?

—

## അനുബന്ധം

## പഴയ ലിപി

### സ്വരങ്ങളും സ്വരചിഹ്നങ്ങളും

| | | | | | | | | |
|---|---|---|---|---|---|---|---|---|
| അ | ആ | ഇ | ഈ | ഉ | ഊ | ഋ | ഌ | |
| എ | ഏ | ഐ | ഒ | ഓ | ഔ | | | |
| ആ | ാ | പാ | | | | | | |
| ഇ | ി | പി | | | | | | |
| ഈ | ീ | പീ | | | | | | |
| ഉ | ു | ു | ു | പു | കു | ഗു | രു | നു |
| ഊ | ൂ | ൂ | ൂ | പൂ | കൂ | ഗൂ | രൂ | നൂ |
| ഋ | ൃ | പൃ | | | | | | |
| എ | െ | പെ | | | | | | |
| ഏ | േ | പേ | | | | | | |
| ഐ | ൈ | പൈ | | | | | | |
| ഒ | ൊ | പൊ | | | | | | |
| ഓ | ോ | പോ | | | | | | |
| ഔ | ൌ | പൌ | | | | | | |
| അം | ം | പം | | | | | | |
| അഃ | ഃ | പഃ | | | | | | |

### വ്യഞ്ജനങ്ങളും വ്യഞ്ജനചിഹ്നങ്ങളും

| | | | | | | | |
|---|---|---|---|---|---|---|---|
| ക | ഖ | ഗ | ഘ | ങ | യ | ്യ | പ്യ |
| ച | ഛ | ജ | ഝ | ഞ | വ | ്വ | പ്വ |
| ട | ഠ | ഡ | ഢ | ണ | റ | ്ര | പ്ര |
| ത | ഥ | ദ | ധ | ന | മ് | ം | പം |
| പ | ഫ | ബ | ഭ | മ | ർ | ൎ | ൎപ |
| യ | ര | ല | വ | | (ല, ള) | ്ല | പ്ല (പ്ള) |
| ശ | ഷ | സ | ഹ | | | | |
| ള | ഴ | റ | ന | | | | |




## ചില്ലുകൾ

ൺ ൻ ർ ൽ ം

## കൂട്ടക്ഷരങ്ങൾ

| | | | | | |
|---|---|---|---|---|---|
| ക്ക | ങ്ക | ങ്ങ | ച്ച | ഞ്ച | ഞ്ഞ |
| ട്ട | ണ്ട | ണ്ണ | ത്ത | ന്ത | ന്ന |
| പ്പ | മ്പ | മ്മ | യ്യ | ല്ല | വ്വ |
| ന്ദ | ജ്ഞ | ഷ്ട | ള്ള | ഗ്ന | ഹ്മ |
| ശ്ച | ത്ഭ | ന്മ | ശ്ശ | ഷ്ഠ | ല്പ |
| ക്ത | സ്പ | ഷ്ക | ത്മ | ണ്മ | ശ്വ |
| ഷ്പ | ദ്ധ | ച്ഛ | സ്സ | ശ്ന | ത്സ |
| ദ്ദ | സ്ത | ക്ട | ഷ്ണ | ണ്ഠ | ന്ന |
| ഗ്ഗ | ശ്മ | ജ്ജ | ക്ഷ | ഗ്മ | ഷ്മ |
| ണ്ഡ | ഹ്ല | ന്ദ്ര | ശ്ല | ജ്ജ | സ്ഥ |
| ഷ്ക | ബ്ബ | യ്മ | ക്ഷ്മ | റ്റ | ശ്ച |
| ന്സ | ഗ്ഗ | ഷ്ണ | ബ്ദ | ത്ന | ഞ്ജ |
| ഹ്മ | ന്ധ | ന്ന | ഗ്ധ | ഗ്ദ | ഷ്ത |
| ഹ്ന | ത്ഥ | ന്മ | ന്റ | ന്ഥ | |

---

